# മലങ്കര ഇടവക പത്രിക

പുസ്തകം ൧൩ | ൧൯൦൭. ഓഗസ്റ്റ് | ലക്കം ൧.

## മാർ ഗ്രീഗോറിയോസ് സ്മാരക സമ്മാന പരീക്ഷ.

---

കാലംചെയ്ത മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ[...] സ്മാരകമായി മലങ്കരയിടവകയിലുള്ള എല്ലാ ഇംഗ്ലീഷപള്ളി[...] കൂടി പൊതുവായി ഒരു വേദപുസ്തക പരീക്ഷ നടത്തി[...]ക്കുന്നവരിൽ ൧-ാമന് ൧൦-ം ൨-ാമന് ൭-ം ൩-ാമന് ൫-ം രൂപ വീതം സമ്മാനം കൊടുക്കത്തക്കവണ്ണം മുളന്തുരുത്തി പള്ളിക്കാ[...] ഈ യാണ്ടു ഏർപ്പെടുത്തിയ പരീക്ഷ പോയ ധനുമാസത്തിൽ നട[...]ന്നു. പരീക്ഷ നമ്മുടെ എല്ലാ ഇംഗ്ലീഷ പള്ളിക്കൂടങ്ങൾക്കും ഉപകരിക്കുമെന്ന കരുതി ൩-ം ൪-ം ഫാറങ്ങളിലെ കുട്ടികൾക്കു ആമെന്നാണ വച്ചിരിക്കുന്നതു. എങ്കിലും നാലു പള്ളിക്കൂടങ്ങ[ളിൽ] നിന്നു മാത്രമെ കുട്ടികളെ പരീക്ഷയ്ക്കു അയച്ചൊള്ളു. അവ കോട്ടയത്തു മാർ ദീവന്നാസ്യോസു സിമ്മനാരിയും തിരുവല്ലാ എം. ജി. എം. ഹൈസ്കൂളും, മുളന്തുരുത്തി മാർത്തോമ്മാ സ്കൂളും, തുമ്പമൺ എം. ജി. മാർ ഗ്രീഗോറിയോസു സ്കൂളും ആകുന്നു. ശേഷമുള്ള പള്ളിക്കൂടങ്ങളിലൊ[...]ന്ന കുന്നംകുളം മാർ ഇഗ്നാത്യോസു ഹൈസ്കൂൾ ഒഴികെയുള്ളതിനിക്കു ല്ലാതില്ല. ഉയർന്ന ക്ലാസ്സു ൨-ാം ഫാറം മാത്രമാകയാൽ ൩-ാം ഫാറ[...] ത്തിൽ പഠിക്കുന്ന കുട്ടികളോടു മത്സരിച്ചാൽ ഫലിക്കയില്ലെന്നു കരുതിയായിരിക്കാം അവർ കുട്ടികളെ അയക്കാഞ്ഞതെന്നു തോന്നുന്നു. മുളന്തുരുത്തി സ്കൂളിൽ നിന്നു ചേർന്ന കുട്ടികൾ രണ്ടു ക്ലാസ്സുകളിലും ഉൾപ്പെട്ടവരായിരുന്നു. പരീക്ഷയിൽ സമ്മാനത്തിനു പുറമെ ജയിക്കുന്നവർക്കു സർട്ടിഫിക്കെറ്റു കൊടുക്കണമെന്നുകൂടെ നിശ്ചയിച്ചിട്ടുള്ളതിനാൽ എല്ലാ പള്ളിക്കൂടക്കാരും ചേരണമെന്നു കമ്മറ്റിക്കാർക്കു ആഗ്രഹവും അപേക്ഷയും ഉണ്ടു. അടുത്ത ആണ്ടത്തെ പരീക്ഷയിൽ ചേരുമെന്നു വിശ്വസിക്കയും ചെയ്യുന്നു. പഴയനിയമത്തിൽ ൧-ാം പുതിയനിയമത്തിൽ ൧-ാം മതസംഗതിയിലും മനഃപ്പാഠത്തിലും കൂടി ൧-ാം ഇങ്ങനെ മൂന്നു ചോദ്യകടലാസുകളായിട്ടാണ പരീക്ഷ നടത്തിയതു. മൂന്നിലും കൂടി ആകെയുള്ള മാർക്കിൽ ൧൦൦-ൽ കുറയാതെ കിട്ടുന്നവർ ൧-ാം ക്ലാസിലും അതിനു താഴെ ൧൦൦-ൽ കുറയാതെ കിട്ടുന്നവർ ൨-ാം ക്ലാസിലും ജയിച്ചതായി ...

പ്പെട്ടതെന്നാണ പരീക്ഷ കമ്മട്ടിക്കാരുടെ നിശ്ചയമെങ്കിലും ഹിന്ദുക്കുട്ടികളായിരുന്നാൽ ൧൦൦-ന്നു ൩൫-ൽ കുറയാതെ മാക്ക് കിട്ടുന്നവരെക്കൂടെ രണ്ടാം ക്ലാസിൽ ജയിച്ചവരുടെ കൂട്ടത്തിൽ ചേക്കാമെന്നു കമ്മട്ടിക്കാർ തീർച്ചപ്പെടുത്തിയിട്ടുണ്ടു. മാർ ദീവന്നാസ്യോസ സിമ്മനാരിയിൽ നിന്നും എം-ജി-എം - ഹൈസ്കൂളിൽ നിന്നു ചേന്നവരിൽ ൧൫ം ൧൪-ാം വീതം കുട്ടികൾ ഹിന്ദുക്കളായിരുന്നു. പരീക്ഷാഫലം താഴെ ചേക്കുന്നു.

## ദ്രവ്യസമ്മാനങ്ങൾ.

൧-ാം സമ്മാനം രൂപാ ൧൦- മാർ ദീവന്നാസ്യോസ സിമ്മനാരി വിദ്യാർത്ഥി വി. എം- മത്യൂസശെമ്മാശ്ശു.

൨-ാം സമ്മാനം രൂപാ ൭- ടി. സിമ്മനാരി വിദ്യാർത്ഥി ടി. ടി: പണസപ്പു.

൩-ാം സമ്മാനം രൂപാ ൫- ടി. സിമ്മനാരി വിദ്യാർത്ഥി പി. ...ൗലോസ്

## സർട്ടിഫിക്കെററിന്നു അർഹന്മാർ.

മാർ ദീവന്നാസ്യോസ സിമ്മനാരി.— ആകെ പരീക്ഷയിൽ ...ന്ന കുട്ടികൾ ൩൬-ൽ സമ്മാനാർഹന്മാർ ൩-ം ഉൾപ്പെടെ ജയി...ർ ൧-ാം ക്ലാസിൽ ൧൦- ൨-ാം ക്ലാസിൽ ൨൭- വിശേഷാൽ ൨-ാം ...സിൽ ഹിന്ദുക്കുട്ടികൾ ൩.

എം. ജി. എം ഹൈസ്കൂൾ ചേന്ന കുട്ടികൾ ൩൨-ൽ ജയി...ൽ ൧-ാം ക്ലാസിൽ ൧- ൨-ാം ക്ലാസിൽ ൧-

മുളന്തുരുത്തി സെ. തൊ. സ്കൂൾ- ചേന്ന കുട്ടികൾ ൧൭-ൽ ...ിച്ചവർ ൨-ാം ക്ലാസിൽ ൧൧.

തുമ്പമൺ മാ. ശ്രീ. സ്കൂൾ ചേന്ന കുട്ടികൾ ൧൭-ൽ ജയിച്ചവർ ൧-ാം ക്ലാസിൽ ൧. ൨-ാം ക്ലാസിൽ ൩.

## ൧൯൦൪ ധനുമാസത്തിൽ നടത്തുവാനിരിക്കുന്ന പരീക്ഷയ്ക്കു നിശ്ചയിച്ചിട്ടുള്ള പാഠവിഷയങ്ങൾ.

പഴയനിയമം :— ശമുവേലിന്റെ ജീവചരിത്രം. പുതിയനിയമം :— അപ്പൊസ്തോല നടപ്പുകൾ ൧- അദ്ധ്യായം മുതൽ ൧൫-ാം അദ്ധ്യായത്തിന്റെ അവസാനം വരെ.

മതസംഗതികൾ :— ൧- മുതൽ ൪. വരെയും ൧൭- മുതൽ ൨൧ വരെയും സംഗതികൾ,

മനഃപ്പാഠം:— ക്രിസ്താപ്രാർത്ഥന പുസ്തകത്തിൽ ൨൭-ം ൭൯-ം പുറങ്ങളിലുള്ള ൩൩-ാം സങ്കീർത്തനവും ടി- പുസ്തകം ൧൦-ം ൧൧-ം പുറങ്ങളിലുള്ള മത്തായി ൭-ാം അദ്ധ്യായം ൩- മുതൽ ൧൨ വരെ വാക്യങ്ങളും.

ഇ. എം. പീലിപ്പോസ്
പരീക്ഷക്കമ്മറ്റി സിക്രട്ടറി

കോട്ടയം
൧൦൮൯- മകരം ൧൫

പരീക്ഷ ഏർപ്പെടുത്തിയ മുളന്തുരുത്തി പള്ളിക്കാർക്കും ഔദാര്യമായി ചോദ്യക്കടലാസുകൾ ഉണ്ടാക്കിയും ഉത്തരക്കടലാസുകൾ പരിശോധിക്കയും ചെയ്തവരായ മല്ലപ്പള്ളിപള്ളിയിൽ വികാരി ദി: ശ്രീ. പഴുമ്പള്ളിൽ ദാവീദ കത്തനാർ അവർകൾ, കുന്ദംകുളം ദി. ശ്രീ. പനയ്ക്കൽ യാക്കോബു കത്തനാർ അവർകൾ, തിരുവനന്തപുരം പള്ളി വികാരി ദി. ശ്രീ. പുതുക്കുഴിയിൽ അബ്രഹാം കത്തനാർ അവർകൾ, ഇവർക്കും പരീക്ഷയ്ക്കു കുട്ടികളെ അയച്ച പള്ളിക്കൂടക്കാർക്കും ഈ അവസരത്തിൽ കമ്മറ്റിക്കാർ നന്ദി പറഞ്ഞുകൊള്ളുന്നു.

---

## മിസ്റ്റർ കെ. പി. മാത്യു.

(തുടർച്ച)

൭. പിറവത്തോ, മൂവാറ്റുപുഴയോ, പാമ്പാക്കുടയോ എല്ലാം സിമ്മനാരി വേണമെന്നു ആ പ്രദേശക്കാർ പറയുന്നുണ്ടല്ലോ. ആലുവായ്ക്കുള്ള ഗുണങ്ങൾ ഈ സ്ഥലങ്ങൾക്കുണ്ടോ എന്നു എനിക്കു സംശയമായിട്ടാണു തോന്നുന്നതെങ്കിലും മേൽ പറഞ്ഞ സ്ഥലങ്ങളെ പറ്റി ഖണ്ഡിച്ചെഴുതുന്നതിനു മാത്രം അറിവു ആ സ്ഥലങ്ങളെ പറ്റി എനിക്കില്ല. ഈ സ്ഥലങ്ങളിൽ സിമ്മനാരി വേണമെന്നു പറയുന്ന പള്ളിക്കാർ ഓരോന്നിനും എത്ര വീതമുണ്ടു. ഏതു സിമ്മനാരിയെക്കുറിച്ചാണു അവർ സംസാരിക്കുന്നതു? തൽക്കാലം ഒരു മെട്രിക്കുലേഷൻ വരെയും പിന്നീട്ടു നിവൃത്തിയുണ്ടെങ്കിൽ ഒരു കോളേജായിട്ടും ഉയർത്തത്തക്ക വിധത്തിലുള്ള ഒരു ഇംഗ്ലീഷ സ്കൂളിനെ പറ്റിയൊ.? ഒടുവിലത്തേതെങ്കിൽ സിമ്മനാരി വേണമെന്നു പറയുന്ന പള്ളിക്കാർക്കു അവർ ആവശ്യപ്പെടുന്ന സ്ഥലത്തു സിമ്മനാരി സ്ഥാപിച്ചാൽ എന്തു സഹായം ചെയ്വാൻ കഴിയും? ഈ പള്ളികൾക്കു ഓരോന്നിനു എന്തു സ്വത്തുണ്ടു? പടിയരയിൽ നിന്നുള്ള സഹായമാണൊ ഓരോരുത്തരും ചെയ്യാമെന്നു പറയുന്നതു? കെട്ടിടത്തിന്റെ ആവശ്യത്തിലേക്കു ഒരു അയ്യായിരം രൂപയും സ്കൂളിന്റെ നടത്തിപ്പിലേക്കു ഒരു ൫൦൦ രൂപയിൽ ക

റയാതെയുള്ള ഗ്രാൻറും മാസം തോറും കൊടുപ്പാൻ ശക്തിയുള്ള പള്ളികളൊ മനസ്സുള്ള പള്ളികാരൊ മേൽപറഞ്ഞ മൂന്നു സ്ഥലങ്ങൾക്കും സമീപെയൊ അവിടെവേണമെന്നു പറയുന്ന പള്ളികാരിലൊ ഉണ്ടൊ? -------- നമ്മുടെ കൂട്ടരുടെ സംപ്രദായം നല്ലപോലെ അറിയാമല്ലൊ. ശ്രീ: തോമ്മായെപോലെ കണ്ടെങ്കിൽ മാത്രമെ വിശ്വസിക്കൂ. ആലുവായുടെ ഗുണങ്ങളെ പററിയും മററുള്ള സ്ഥലങ്ങളുടെ ദോഷങ്ങളെ പററിയും പ്രതിപാദിച്ചു അവരെ ബോദ്ധ്യപ്പെടുത്തുന്ന കാര്യം അസാദ്ധ്യമാണ. വിദ്യാഭ്യാസം കൊണ്ടു മനസ്സിനു വികാസം വന്നിട്ടുള്ള ഒരുവന്നു മാത്രമെ ഒരു പത്തുകൊല്ലംകൊണ്ടു ആലുവായിക്കു വരാൻ പോകുന്ന പ്രധാനതയെ മുൻകൂട്ടി വിചാരിച്ചറിയുന്നതിനു ശക്തിയുണ്ടാകയൊള്ളു. വടക്കുള്ള സത്യ സുറിയാനികാരോടു വരുവാൻ പോകുന്നതിനെ വിചാരിച്ചറിവാൻ പറഞ്ഞാൽ പറയുന്നവൻ ഭ്രാന്തനാണെന്നു പറയും. പിന്നെ അവരുടെ ഹിതത്തിനു വിരോധമായിട്ടു പറവൂർകാരും അങ്കമാലികാരും കൂടി തുടങ്ങണം. അപ്പോൾ മത്സരമായി. "ഏന്നാർ അവരൊന്നു നടത്തുന്നതു കാണട്ടെ" എന്നാവും. ഉള്ളു കണ്ണിയിൽ പാററാ ചാട്ടുകയും ചെയ്യും. ഇതൊന്നും കൂടാതെ ആലുവായിൽ വേണമെന്നു താല്പര്യമുള്ള പള്ളികാർ തുടങ്ങുകയും പിന്നാലെ ആദ്യം കുഞ്ഞുങ്ങളെ അയച്ചുതരുന്നതിനും ഒടുവിൽ സഹായത്തിന്നും അപേക്ഷിക്കയും ചെയ്താൽ നന്നായിരിക്കുമെന്നാണ തോന്നുന്നതു" — മദ്രാസ്. ൨൮. ൧. ൧൯൦൦

൬. "പറവൂരുകാർ വളരെ ഉചിതമായി പ്രവർത്തിച്ചു. നിലനിന്നു കണ്ടാൽ വലിയ ഭാഗ്യമായി. ആരംഭശൂരത്വമാണല്ലൊ നമ്മെല്ലാം ധാരാളമായുള്ളതു. മൂപ്പർ ഇതിനെതിരായി പ്രവർത്തിക്കുന്നതിൽ അത്ര ആശ്ചര്യപ്പെടാനില്ല. മററുള്ളവർ നന്നാകുന്നതിൽ അസൂയ പാരമ്പര്യമാണ അവിടെയ്ക്കു. ഈ സ്ഥലങ്ങളിൽ എല്ലാം സാധിക്കാഞ്ഞെങ്കിൽ ആലുവായിൽ കൂടി ഒന്നു സാധിക്കയില്ലെന്നുണ്ടൊ. അവിടെ ഒരു സ്ക്കൂൾ ഉണ്ടായികണ്ടിട്ടു ചത്താൽ ഭാഗ്യമായിരുന്നു". മദ്രാസ് ൨൦. ൬. ൧൯൦൧.

൭. "മണ്ണന്തുരുത്തി സ്ക്കൂൾ മാററിയിട്ട വിവരങ്ങൾ കേട്ടു ----ന്റെ പ്രസംഗത്തെ പററി വളരെ പറഞ്ഞിട്ടാവശ്യമില്ല. അദ്ദേഹത്തിൽനിന്നു മറെറാന്നും ആശിക്കാനില്ല. ആ സ്ക്കൂൾ സദാ അഭിവൃദ്ധിയെ പ്രാപിക്കട്ടെ ----- ഞാൻ വക്കാലത്തൊക്കെ വിട്ടു വല്ലവിധത്തിലും ഇതു കഴിച്ചു എം. എ.ക്കു പഠിക്കണമെന്നു വിചാരിക്കുന്നു. നിവൃത്തിയുണ്ടെങ്കിൽ ആലുവായിൽ ഒരു സ്ക്കൂൾ സ്ഥാപിച്ചു അവിടെതന്നെ വേല ചെയ്യണം എന്നാണ ആഗ്രഹം. സാധിക്കുമൊ എന്തൊ. വടക്കു ഒരു സ്ക്കൂൾ സ്ഥാപിക്കുന്ന കാര്യത്തെ പററി കോതമംഗലത്തു ഇത്തവണ കൂടി ആലോചിക്കുന്നെന്നു കേട്ടു. വാസ്തവമൊ

എന്തൊ. ആലുവായിലെ കാൎയ്യത്തിൽ പറവൂർ, ചെങ്കരക്കടവ, അങ്കമാലി, അകപ്പറമ്പ, പള്ളിക്കര, കുറുപ്പംപടി, പിച്ചാനിക്കാട, മുതലായ പള്ളിക്കാൎക്ക താല്പൎയ്യമാണ. മറ്റു ചില പള്ളിക്കൾക്ക പിറവത്തു വേണമെന്നാണത്രെ. വല്ലതും ഒന്നു സാധിച്ചെങ്കിൽ നന്നായിരുന്നു. മദ്രാസ. ൨൦. ൧൦. ൦൧.

ഇനി വടക്കരുടെ വിദ്യാഭ്യാസത്തെ സംബന്ധിച്ചു ഏതാണ്ടു കൊല്ലം മുമ്പു ഇടവകപ്പത്രികയിൽ നടന്ന പ്രസിദ്ധമായ വാദപ്രതിവാദങ്ങളെക്കുറിച്ചു മിസ്റ്റർ മാത്യുവിന്റെ അഭിപ്രായം എന്തായിരുന്നു എന്നു കാണിക്കുന്ന ചില എഴുത്തുകൾ ചേൎക്കുന്നു:.

൧. "കഴിഞ്ഞ ഇടവകപ്പത്രിക കണ്ടു.—ന്റെ മറുപടി വായിച്ചു. ഒട്ടാളരെ ചിരിച്ചു. അല്ലാതെയെന്തു ചെയ്യുക. ഇംഗ്ലീഷ പഠിച്ചവരെ ആകപ്പാടെ മൂപ്പന്മാൎക്ക ഹാസ്യമാണെന്നു തോന്നുന്നു. അവർ എന്തു പിഴച്ചൊ ഈശ്വരനറിയാം. അതിനു "എന്റെ കാരണവരുടെ" ബഹളത്വം സൂക്ഷിച്ചൊ. അതാണ അവിടത്തെ പ്രയത്നങ്ങൾ നിഷ്ഫലങ്ങളായി തീരുന്നതിന്റെ പ്രധാന കാരണം. 'അഹം' എന്നുള്ള പിശാചു ഒരിക്കലും വിട്ടുപിരിയുന്നില്ല എന്തു ചെയ്യാം. മൂന്നൊ നാലൊ ഭാഗങ്ങൾ നിറച്ചു എഴുതിയതിന്റെ ആവശ്യം എന്തായിരുന്നാവൊ. മലയാളത്തുള്ള സുറിയാനിക്കാരുടെ സംഖ്യയിൽ നൂറിൽ ഒരു ഭാഗം പോലുമില്ലാത്ത സുറിയാനി പട്ടക്കാരുടെ ആവശ്യത്തിനായിട്ടു മാത്രം നാലഞ്ചായിരം രൂപായും അതിനടുത്ത സമയവും ആയുസ്സും വ്യയം ചെയ്തു പ്രയത്നിക്കാൻ മാത്രം ഗൌരവം അതിനുണ്ടൊ എന്നു വല്ലരെ സംശയമായിരിക്കുന്നു. പ്രസ്തുത ഈ അച്ചടിക്കുന്ന പുസ്തകങ്ങൾതന്നെ ഭാഷാന്തരം ചെയ്തു മലയാളത്തിൽ അടിച്ചിരുന്നെങ്കിൽ സുറിയാനിക്കാൎക്ക പൊതുവിലും പട്ടക്കാൎക്ക പ്രത്യേകവും എത്ര ഉപകാരമായിരുന്നു എന്നതന്നെയൊ എന്തൊരു പുസ്തകങ്ങളാണ അടിക്കുന്നതു. നമസ്കാര പുസ്തകമത്രെ. അതു മലയാളത്തിൽ ഉള്ളപ്പോൾ പിന്നെ പട്ടക്കാർ സുറിയാനിയിലെ ചൊല്ലാവൂ എന്നുള്ളതിന്റെ അൎത്ഥമെന്തൊ. മലയാളത്തിലായാൽ ലിഭാഷിക്കേണ്ടിവരുമായിരിക്കാം. മലയാളത്തിലില്ലെങ്കിൽ ഭാഷാന്തരം ചെയ്കയല്ലയൊ ഒന്നാമതു വേണ്ടതു. എന്നാൽ പൊതുജനോപകാരമായിരിക്കുമല്ലൊ. കഷ്ടം വെറും അന്ധത പ്രകടിപ്പിക്കാൻ അശേഷം ലജ്ജയില്ലല്ലൊ. അത്ഭുതം തന്നെ—മദ്രാസ് ൧൦. ൧. ൧൯൦൦.

൨. "ഇടവകപ്പത്രിക കണ്ടു.—ന്റെ ലേഖനം "വീണേടത്തു നിന്നൊരു വിദ്യ" മാത്രമാണ. ഈ വിദ്വാൻ വടക്കൎക്കായി വളരെ ശ്രമിക്കുന്നുണ്ടെന്നും നിങ്ങൾ ഉൾപ്പെട്ട വടക്കർ അതിനു കൃതജ്ഞതയുള്ളവരായിരിക്കേണ്ടതിനു പകരം, കൃതഘ്നന്മാരായിട്ടാണ തീൎന്നിരിക്കുന്നതെന്നും ആരംഭത്തിൽ തന്നെ സൂചിപ്പിക്കുന്നുണ്ടു. വടക്കരുടെ കൃതജ്ഞതയ്ക്കു പാത്രീഭവിച്ചതു ഏതു വിധത്തിലെന്നു മന

സ്സിലാകുന്നില്ല — സ്കൂളിൽ തക്കതായ പ്രതിഫലത്തോടു കൂടി പഠിപ്പിക്കുന്നതുകൊണ്ടൊ? — കിടന്നു പട്ടിണിയിരുന്നിട്ടു — ന — രൂപാ കൊടുത്തതിനു നമ്മളാണൊ അയാളാണൊ കൃതജ്ഞത വിചാരിക്കേണ്ടതു. ഏതു കാര്യത്തിലാണ സ്വന്ത ലാഭത്തെയൊ മാനത്തെയൊ വടകക്കു വേണ്ടി ഉപേക്ഷിച്ചിട്ടുള്ളതു?. അല്ലെങ്കിൽ ഏതൊരു സംഗതിയാണ അയാൾ ഭാരമേറ്റു നടത്തി വടകക്കു ഗുണം വരുത്തിട്ടുള്ളതു — സ്കൂൾ നടക്കുന്നതു ഈ വിദ്വാന്റെ പ്രയത്നത്തിന്റെ ഫലമൊ — കാരുടെ ഔദാര്യ പ്രവൃത്തിയുടെ ഫലമൊ? ഈ വിദ്വാന്റെ വങ്കത്വത്തിനു നല്ല മറുപടിയായിട്ടുണ്ടു — ലേഖനം വളരെ നന്നായിട്ടുണ്ടു നിങ്ങളുടെ ഉപദേശപ്രകാരം ഞാനും ഒന്നു അയക്കാമെന്നു വിചാരിക്കുന്നു. കുറെനാളായി പറവൂർ യോഗത്തിലേക്കു അയക്കുന്നതിനു ഒരു മെമ്മോറാണ്ടം എഴുതി വെച്ചിരിക്കുന്നു. അതു ഒരു പരസ്യകത്തായി ഇടവകപ്പത്രികക്കു അയക്കാമെന്നു വിചാരിക്കുന്നു. പ്രസിദ്ധപ്പെടുത്തുമൊ എന്തൊ. — നെ കണ്ടു സംസാരിക്കയുണ്ടായി. തൎക്കത്തിൽ അദ്ദേഹത്തിന്റെ ലേഖനം നിങ്ങളെ ധൂളിയാക്കിക്കളഞ്ഞു എന്നാണ ഭാവം. എങ്കിലും നിങ്ങൾ യഥാൎത്ഥമായി വടകരുടെ ഗുണത്തെ അഗ്രഹിക്കുന്നവനാണെന്നു സമ്മതിച്ചു. സിമനാരിയുടെ കാര്യത്തെ പററി സംസാരിച്ചതിൽ ആലുവായിലല്ല പാമ്പാക്കുടെയായാൽ നന്നായിരിക്കുമെന്നു അഭിപ്രായമുള്ളതായിട്ടാണ എനിക്കു മനസ്സിലായതു. ഇതു സ്വാൎത്ഥമല്ലാതെ മറെറന്താണ? പിന്നെ ഞാൻ പരീക്ഷ കഴിഞ്ഞാൽ മററു ജോലിയിൽ പ്രവേശിക്കാതെ ഇതിനായിട്ടു തന്നെ പരിശ്രമിക്കണമെന്നും എല്ലാം നടന്നു ഏനമായാൽ പിന്നെ എന്റെ പാട്ടിൽ പോകുന്നതിനു വിരോധമില്ലെന്നും അദ്ദേഹ തന്നെയൊക്കെ നടത്തിക്കൊള്ളാമെന്നും പറഞ്ഞു. ഇതിൽ ആദ്യത്തെ സംഗതി മററു പ്രതിബന്ധങ്ങൾ ഒന്നും നേരിടാത്ത പക്ഷം ചെയ്യുന്നതിനു ഞാൻ മനസാ നിശ്ചയിച്ചിട്ടുള്ളതാണ. രണ്ടാമത്തേതു കേട്ടിട്ടു എന്നെ "കാററ്സ്പാ" ആക്കാൻ ഉദ്ദേശിച്ചായിരുന്നതുകൊണ്ടു ചിരിമാത്രം വന്നു. ആലുവായിലെ കാര്യത്തെ പററി കടവിലെ മെത്രാപ്പോലീത്തായുടെ പേൎക്കു ഒരെഴുത്തയച്ചിരുന്നു. താമസിയാതെ വടക്കോട്ടു വരുന്നുണ്ടെന്നും അപ്പോൾ ഈ കാര്യത്തെപററി ആലോചിക്കാമെന്നും മററും വളരെ നന്നായിട്ടു ഒരു മറുപടി വന്നു. എല്ലാവരോടും സങ്കടം പറക തന്നെ ഒരിടത്തു ശ്രദ്ധിച്ചില്ലെന്നു വരും — ഫാ. ഫ. ന്നു.

൩. "ഇടവകപ്പത്രിക കണ്ടിരിക്കുമല്ലൊ. ഞാൻ പേരാണ വച്ചിരുന്നതു. അവർ എന്തോ ഇനിഷ്യൽസ് ആക്കിക്കളഞ്ഞു. ആലുവാ സ്കൂളിന്റെ കാര്യം അമാന്തമാണെന്നു വിചാരിക്കേണ്ട. എന്തെങ്കിലും ഒരു സ്ഥലത്തു ഒന്നു വേണമെന്നുള്ളതു ധാരാളം സമ്മതമായിത്തുടങ്ങിയിരിക്കുന്നു. അത്രയുമായല്ലൊ. ഇടവകപ്പത്രികയിൽ എഴുതി

യതു രണ്ടു പേർ ഒഴികെ ശേഷമൊക്കെ വടക്കരാണത്രെ. ആരെങ്കിലും ധൈൎയ്യമായിട്ടിറങ്ങി പുറപ്പെട്ടിരുന്നെങ്കിൽ നടക്കുമായിരുന്നു— മദ്രാസ്- ൧൨- വൃ. ൦.൧.

ൟ. "ഇടവകപ്പത്രിക കണ്ടു. —ന്റെ ലേഖനം "വീണാലും കാൽ മീതെ" യെന്നുള്ള പ്രമാണം അനുസരിച്ചുള്ളതാണു— മദ്രാസ് ൧൮- വൃ- ൦൧.

൫ "കഴിഞ്ഞ ഇടവകപ്പത്രികയിൽ —ന്റെ മറുപടി കണ്ടായിരിക്കുമല്ലൊ. എത്ര നികൃഷ്ടമായിരിക്കുന്നു. വിരോധന്റെ കാരണങ്ങൾ രണ്ടുവകയാണ. ബാസ്സൽമിഷ്യൻ, ജൎമ്മൻമിഷ്യൻ മുതലായ മിഷ്യൻ സഭക്കാർ നാട്ടുഭാഷകളിൽ അച്ചടി നടത്തുന്നതു ഒന്നാമതു. അതുതന്നെ ആ വിരോധന്റെ ഭാഗത്തേക്കു ദോഷമാണ. അവർ അച്ചടി നടത്തുന്നതു തമിൾ, തെലുങ്കു, മലയാളം മുതലായ ഇൻഡ്യൻ നാട്ടുഭാഷകളിലാണു. അതു ആ ഭാഷകൾ സംസാരിക്കുന്നവരുടെ ഉപയോഗത്തിനുമാണ, അവർ ജൎമ്മൻ ഭാഷയിലൊ മറ്റൊ അല്ല നടത്തണമെന്നു പറയുന്നതും നടത്തുന്നതും. അവർ ആഫ്രിക്കായിൽ പോയാൽ ബടഗിൽ അച്ചടി നടത്തുമൊ? അതൊ അവിടത്തെ നാട്ടുഭാഷയിൽ നടത്തുമൊ? നാം നമ്മുടെ നാട്ടുഭാഷയായ മലയാളത്തിൽ നടത്തുന്നതിനു പകരം എവിടെയൊ കിടക്കുന്ന സുറിയാനിയിലല്ലെ നടത്തണമെന്നു പറയുന്നതു. അങ്ങിനെയെങ്കിൽ ജൎമ്മൻ മിഷ്യൻകാർ ജൎമ്മൻഭാഷയിലാണ നടത്തേണ്ടതു. അവരുടെ വൈദിക പുസ്തകങ്ങൾ ആ ഭാഷയിലായിരിക്കുമല്ലൊ രചിക്കപ്പെട്ടിരിക്കുന്നതു. പിന്നെ ഒരു കാരണം പറയുന്നതു പാരീസിൽ സുറിയാനി അച്ചടിയുള്ളതു എന്തിനാണെന്നാണ. ഇതു സർവ്വാബദ്ധമല്ലെ. ഈ വിരോധന തൎക്കശാസ്ത്രത്തിന്റെ ഗന്ധമുണ്ടോ? സുറിയാനി അച്ചടി പട്ടക്കാൎക്കു മാത്രമായിട്ടാണൊ? സുറിയാനി അച്ചടി ഉണ്ടെങ്കിൽ അവിടെ പട്ടക്കാരും വേണമെന്നുണ്ടൊ. അതു ഒഴിച്ചുകൂടാത്ത ഒരു നിയമമാണൊ? പാരീസിൽ സുറിയാനി അച്ചടി തുടങ്ങിയതു പ്രഞ്ച് ഭാഷ അച്ചടിയുള്ള പ്രസ്സുകൾ ആവശ്യത്തിനു മാത്രം ഉണ്ടായതിനുശേഷമൊ ഒന്നെങ്കിലും ഉണ്ടാകുന്നതിനു മുമ്പൊ? അവിടെ പ്രഞ്ചുകാരുടെ ആവശ്യത്തിനു അവരുടെ സ്വന്ത ഭാഷ അച്ചടിക്കുന്നതിനുള്ള പ്രസ്സുകൾ ധാരാളവും അധികവും ഉണ്ടായതിൽപിന്നെ മാത്രമെ മൃതങ്ങളും പ്രാചീനങ്ങളും ആയ ഭാഷകൾ അച്ചടിക്കുന്നതിനു പ്രസ്സുകൾ ഉണ്ടായിട്ടുള്ളു. ഇപ്രകാരമുള്ള ഭാഷയിലെ പുസ്തകങ്ങൾ വളരെ ചുരുക്കം ചില പൌരാണികന്മാൎക്കു മാത്രമാണ ആവശ്യം. അവയെക്കാൾ എത്രയൊ അധികമാണ നാട്ടുഭാഷകളിലുള്ള പുസ്തകങ്ങളും അച്ചുകളും മററും ആവശ്യം"— ൧൦- ൧൧. ൧൯൦൧.

(തുടരും) എ- ബി- സി.

## "സൺഡേസ്ക്കൂളിന്റെ ആവശ്യകത"

(തുടൎച്ച)

വേദപുസ്തക ധ്യാനത്തിൽ നിന്നും വേർപിരിയാൻ അവൻ മടിക്കുന്നു. പാപത്തിൽ ജീവിക്കുന്ന ആത്മാവിനെ പറ്റി മനസ്ഥാപപ്പെടുന്നു. എപ്പോഴും വേദകാൎയ്യങ്ങൾ തന്നെ പറഞ്ഞുകൊണ്ടിരുന്നാൽ കൊള്ളാമെന്നു അവൻ ആശിക്കുന്നു. കൂടാതെ വേദവിപരീതികളുടെ മല്ലായുധത്തെ ജയിക്കത്തക്കവണ്ണം ജ്ഞാനത്തെ കൊടുത്ത തന്റെ സ്വന്ത വിശ്വാസത്തെ ദൃഢീകരിക്കുന്നതിനും സൺഡേസ്ക്കൂൾ പഠിത്വം ഉതകാതിരിക്കുന്നില്ല. ചുരുക്കി പറഞ്ഞാൽ അവൻ ദോഷത്തിന്റെ സകല ഛായയിൽനിന്നു കൂടിയൊഴിഞ്ഞിരിപ്പാൻ ഇടവരുന്നു. അതെ, ശ്ലീഹാ പറയുംപോലെ അവൻ ലോകത്തിൽ ജീവിച്ചിരുന്നാലും അവന്റെ സംസൎഗ്ഗം ദൈവത്തോടും അവന്റെ പുത്രനാകുന്ന ക്രിസ്തുവേശുവിനോടും കൂടെയാകുന്നു. ഇപ്രകാരമൊക്കെയുമാകുന്നു സൺഡേസ്ക്കൂൾ പഠിത്വം മുഖാന്തിരം ഒരു കുട്ടിക്കു സിദ്ധിക്കുവാൻ കഴിയുന്ന വലുതായ പദവികൾ.

ഇപ്രകാരമുള്ള തങ്ങളുടെ മക്കൾക്കു സിദ്ധിക്കണമെന്നാഗ്രഹിക്കുന്ന എത്ര മാതാപിതാക്കന്മാർ നമ്മുടെയിടയിലുണ്ടു. ലൌകീക ബഹുമാനങ്ങൾ വളരെ കിട്ടിയാൽ കൊള്ളാമെന്നു ആഗ്രഹിച്ചു ആയതിലേക്കു വേണ്ടുന്ന പ്രയത്നം ചെയ്യും. എന്നാൽ അധികം പ്രയാസം കൂടാതെ എളുപ്പത്തിൽ സാധിക്കാവുന്ന നിത്യ പദവിക്കായിട്ടു പ്രവൃത്തിക്കുന്നവർ എത്രയൊ ദുർല്ലഭം. പിതാക്കന്മാരെ! ലോകത്തോടുള്ള സ്നേഹം ദൈവത്തോടുള്ള ശത്രുതയാകുന്നുയെന്നു നിങ്ങൾ അറിയുന്നില്ലയൊ? അതിലെ വലുതായിരിക്കുന്ന പദവികളും ഇമപ്പളവിൽ നശിക്കുന്നവയാണെന്നുള്ളതും അനുഭവസിദ്ധമല്ലയൊ? അതുകൊണ്ടു നാശമില്ലാത്തതും നിലനില്ക്കുന്നതുമായ ഒരു പദവിയെയല്ലയൊ നിങ്ങൾ നിങ്ങളുടെ മക്കൾക്കു കരസ്ഥമാക്കികൊടുക്കേണ്ടതു? ഒരു ദൈവഭക്തനുള്ള പദവികൾ ഇഹത്തിൽ എന്നല്ലാ പരത്തിലും വളരെ വിലമതിക്കത്തക്കതല്ലയൊ? ദൈവമക്കളോടുള്ള സംബന്ധം ഒരു ചില്ലറകാൎയ്യമൊ? ഒരുത്തൻ ലോകത്തിൽ ജീവിച്ചിരിക്കുന്ന സമയം അവന്റെ സംസൎഗ്ഗം ദൈവത്തോടു കൂടെയാകുന്നു എന്നുള്ളതിന്റെ മൎമ്മം ലഘുപ്പെട്ടതൊ? ഇപ്രകാരമുള്ള സമ്പാദ്യമത്രെ നിങ്ങളുടെ മക്കൾക്കു സമ്പാദിച്ചുവയ്ക്കേണ്ടതു. ഈ സമ്പാദ്യങ്ങൾ ഒക്കയും നിങ്ങൾ നിങ്ങളുടെ മക്കളെ ദൈവഭയത്തിൽ വളൎത്തുന്ന വിധത്തേയും അവരെ ശരിയായി സൺഡേസ്ക്കൂളിൽ അയച്ചു പഠിപ്പിക്കുന്ന കാൎയ്യത്തേയും ആശ്രയിച്ചിരിക്കും. അതിനാൽ സൺഡേസ്ക്കൂൾ പഠിത്വത്തിന്റെ മഹിമകൾ എത്ര വളരെയാകുന്നു. ബാല്യത്തിലെ ഒരു കുട്ടി തന്റെ സ്രഷ്ടാവിനെ ഭയപ്പെടുന്നതിന്നു, ദൈവീക ജ്ഞാനത്തിൽ

വളരുന്നതിനും വേദവിപരീതികളുടെ അധിക്രമത്തെ ഒടിക്കത്തക്ക പൂർണ്ണ സ്ഥാനത്തെ പ്രദീപിക്കുന്നതിനും, തൻമൂലം സ്വന്ത വിശ്വാസത്തെ സ്ഥിരീകരിക്കുന്നതിനും ഉപയോഗപ്പെടുന്ന മാർഗ്ഗം സെൺഡേസ്ക്കൂൾ പഠിത്വമല്ലാതെ മറെറന്തുള്ളു? ആയതുകൊണ്ടു "ബാലൻ നടക്കേണ്ടുന്ന വഴിയിൽ അവനെ അഭ്യസിപ്പിക്കാ. എന്നാൽ വൃദ്ധനാകുമ്പോൾ അതിനെ വിട്ടുമാറുകയില്ല."

പി. ജി. ശമുവേൽ.

---

## മാർ ഗ്രീഗോറിയോസ് സ്മാരക സുറിയാനി പരീക്ഷ.

കാലം ചെയ്ത മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ സ്മാരകമായി സുറിയാനി ഭാഷയിൽ ഒരു പരീക്ഷ നടത്തി ജയിക്കുന്നവരിൽ ഒന്നാമനു ൫൦- രൂപാ വിലയുള്ള ഒരു സ്വർണ്ണ മുദ്ര കൊടുക്കത്തക്കവണ്ണം നിശ്ചയിച്ച മുളന്തുരുത്തി പള്ളിക്കാർ ഏല്പെട്ടുത്തിയിരിക്കുന്ന പരീക്ഷ പോയ ധനു മാസത്തിൽ കോട്ടയത്തു സിമ്മനാരിയിൽ വച്ചു നടത്തി. കോട്ടയത്തു സിമ്മനാരിയിൽ പഠിക്കുന്നവരായി ൬-൦ പാമ്പാക്കുടെ സിമ്മനാരിയിൽ പഠിക്കുന്നവരായി ൪- ഉൾപ്പെടെ ൧൦. വിദ്യാർത്ഥികൾ ഈ പരീക്ഷയിൽ ചേർന്നിരുന്നു. ഭാഷ, വ്യാകരണം, തർജ്ജമ, പിഴതിരുത്തു, പ്രസംഗം, എഴുത്തു, രാഗം മുതലായി ൧൦. വിഷയങ്ങളിൽ പത്തു ചോദ്യക്കടലാസുകളായിട്ടാണു പരീക്ഷ നടത്തിയതു. ആകെയുള്ള മാർക്കിൽ ൧൦൦-നു ൬൦-ൽ കുറയാതെ കിട്ടുന്നവരെ ൧-ാം ക്ലാസിലും അതിനു താഴെ ൪൦-ൽ കുറയാതെ കിട്ടുന്നവരെ ൨-ാം ക്ലാസിലും ജയിച്ചവരായി വിചാരിക്കണമെന്നു പരീക്ഷ കമ്മട്ടക്കാർ തീരുമാനിച്ചതനുസരിച്ചു ൩- പേർ ൧-ാം ക്ലാസിലും ൪- പേർ ൨-ാം ക്ലാസിലും ജയിച്ചിരിക്കുന്നു. ജയിച്ചവരുടെ പേരുവിവരം അവരുടെ മാർക്കിന്റെ കൂടുതൽ ക്രമം അനുസരിച്ചു താഴെ വിവരിക്കുന്നു.

### ൧-ാം ക്ലാസ്

൧- പുതുശ്ശേരിൽ യോസേപ്പു ശെമ്മാശ്ശു (കോട്ടയം.)
൨- തറയാനി മത്തായി ശെമ്മാശ്ശു. (കോട്ടയം)
൩- താഴത്തു അബ്രാഹം ശെമ്മാശ്ശു (ടി)

### ൨-ാം ക്ലാസ്

൧- ചെമ്മനത്തു യോഹന്നാൻ ശെമ്മാശ്ശു (പാമ്പാക്കുട)
൨- വാഴപ്പള്ളിൽ മത്തായി ശെമ്മാശ്ശു (കോട്ടയം)
൩- തട്ടാമ്പുറത്തു ഇട്ടൂപ്പു കത്തനാർ (പാമ്പാക്കുട)
൪. വടക്കേത്തലയ്ക്കൽ സ്കറിയാ ശെമ്മാശ്ശു (കോട്ടയം)

ഈ ക്രമപ്രകാരം പുത്തുശ്ശേരി യോസെപ്പ ശെമ്മാശ്ശ സ്വൎണ്ണമെഡലിനും ശേഷമുള്ളവർ ക്ലാസ്സു അനുസരിച്ചു സർട്ടിഫിക്കെററിനും അൎഹന്മാരുമാകുന്നു.

പരീക്ഷകന്മാരുടെ പേർ താഴെ പറയുന്നു.

വ. ദി. ശ്രീ. വലിയ പൌലൂസറമ്പാൻ അവർകൾ.
,, ,, ,, പുന്നൂസറമ്പാൻ ,,
,, ,, ,, കൊച്ചുപറമ്പിൽ ഗീവറുഗീസറമ്പാൻ ,,
ദി. ശ്രീ. മട്ടയ്ക്കൽ ത്രുലക് സന്ത്രയോസ കത്തനാർ ,,
,, ,, കുരിശ്ശുങ്കൽ മാണിക്കത്തനാർ ,,
,, ,, ഇലവനാമണ്ണേൽ സ്കറിയാകത്തനാർ ,,
,, ,, വടയാട്ടിൽ ഇസഹാക്കകത്തനാർ ,,

പരീക്ഷ ഏറ്റപ്പെടുത്തിയ മുളന്തുരുത്തി പള്ളിക്കാരും പരീക്ഷ നടത്തിയ വൈദികന്മാരും പരീക്ഷക്കു വിദ്യാൎത്ഥികളെ തയ്യാറാക്കിയ മല്പാന്മാരും സമുദായത്തിന്റെ കൃതജ്ഞതക്കു പാത്രീഭവിച്ചിരിക്കുന്നു.

## സുറിയാനി ഒന്നാം പാഠം

സുറിയാനി ഭാഷ പഠിപ്പാൻ ആഗ്രഹമുള്ള ഏവൎക്കും എളുപ്പത്തിൽ ഭാഷാജ്ഞാനം സമ്പാദിക്കുവാൻ കഴിയത്തക്ക വിധത്തിൽ വ. ദി. ശ്രീ വട്ടശ്ശേരിൽ ഗീവറുഗീസുറെമ്പാൻ അവർകളാൽ ചമക്കപ്പെട്ട ൧ാം പാഠപുസ്തകം ഈ ആപ്പീസിൽ തയ്യാറായിരിക്കുന്നു. ഈ പുസ്തകം ശരിയായി പഠിച്ചാൽ സാധാരണ ഉപയോഗത്തിലുള്ള പദങ്ങളെ പ്രയോഗിച്ചു ഒരു വിധം എളുപ്പത്തിൽ സംസാരിക്കുവാൻ വേണ്ട ജ്ഞാനം സമ്പാദിക്കാവുന്നതാണ. സുറിയാനി ഭാഷ പഠിക്കുന്ന വൈദിക വിദ്യാൎത്ഥികൾക്കു മാത്രമല്ല ഇതു ഉപയോഗപ്പെടുന്നതു. ഇംഗ്ലീഷ പള്ളിക്കൂടങ്ങളിലും മറ്റും സുറിയാനി ഭാഷ കൂടെ ഏൎപ്പെടുത്തണമെന്നു താല്പൎയ്യമുള്ളവൎക്കു ഈ പുസ്തകം വളരെ ഉപയോഗപ്പെടുമെന്നു പറവാൻ സംശയം ഇല്ലാ.

### വിലവിവരം.

കാലിക്കൊ ബൈണ്ട് രൂപാ മുക്കാൽ. കടലാസ ബൈണ്ട് ചക്രം ൧൩. അധികം പുസ്തകങ്ങൾ ഒരുമിച്ചു വാങ്ങുന്നവൎക്കു പത്തിനു രണ്ടു വീതം ഡിസ്കൗണ്ട് വകവച്ചു കൊടുക്കപ്പെടും. ആവശ്യക്കാർ മാൎത്തോമ്മാസ അച്ചുക്കൂടം മാനേജർ അവർകളോടു ആവശ്യപ്പെട്ടാൽ കിട്ടുന്നതാണ.



## മാർ ഗ്രീഗോറിയോസ്സ ജീവചരിത്രം.

---

മലങ്കരെ ഇടവകപത്രിക പത്രാധിപർ അവർകൾക്കു.

ഇതിലെ പിശകുകളെ സംബന്ധിച്ചു ഞാൻ കഴിഞ്ഞ പത്രികകളിൽ എഴുതിയിരുന്ന രണ്ടു ലേഖനങ്ങളും വായനക്കാർ മനസ്സിരുത്തി വായിച്ചറിഞ്ഞിരിക്കുമെന്നു വിശ്വസിക്കുന്നു. മുളന്തുരുത്തിൽ നിന്നു ഒരു ലേഖകൻ എന്റെ ലേഖനം ഗ്രന്ഥകൎത്താവിന്റെയും മുളന്തുരുത്തി ഇടവകയുടേയും ബഹുമാനത്തെ ഇല്ലായ്മ ചെയ്വാൻ വേണ്ടി മാത്രം കൊണ്ടുവന്നിട്ടുള്ളതാകുന്നു എന്നു കള്ളസാക്ഷി ബോധിപ്പിക്കയും, ഞാൻ ചൂണ്ടികാണിച്ചിരുന്ന പിശകുകളിൽ ചിലതിനെ പൂൎണ്ണമായി സമ്മതിക്കയും, മറ്റു ചിലതിനു മറുപടി പറയാതെ വിട്ടുകളകയും, വേറെ ചിലതിനു മറുപടി എന്നുള്ള ഭാവത്തിൽ പ്രശംസാസൂചകങ്ങളും ആക്ഷേപകരങ്ങളും ആയുള്ള വാചകങ്ങളെക്കൊണ്ടു അദ്ദേഹം അയാളുടെ ലേഖനത്തെ അവസാനിപ്പിച്ചിരിക്കുന്നതായും കാണുന്നു.

ഞാൻ എന്റെ ലേഖനങ്ങളിൽ പുസ്തകപിശകുകളെ കുറിച്ചല്ലാതെ ആരേയും ആക്ഷേപിക്കുന്ന വാചകങ്ങൾ ഉപയോഗിച്ചിട്ടുള്ളതായി മുളന്തുരുത്തിക്കാരനു ക്രിയ്യാവാദം ഇല്ലാതെ ഇരിക്കുമ്പോൾ അയാളുടെ ലേഖനം, പായണ്ടുവിട്ടാ റെയിൽ തെറ്റിയും ഓടി കാണുന്നതിൽ ആശ്ചൎയ്യപ്പെടാതെ നിവൃത്തി ഇല്ല. എങ്കിലും വാദവിഷയമായ പുസ്തകത്തെ സംബന്ധിച്ചടത്തോളം മുളന്തുരുത്തിക്കാരന്റെ ലേഖനത്തിനു മറുപടി പറയാതെ വിട്ടുകളയുന്നതും യുക്തമല്ല.

൧. മുളന്തുരുത്തിൽ ഒരു മല്പിയാനാ കബറടങ്ങീട്ടില്ലെന്നുള്ള എന്റെ വാദത്തെ മുളന്തുരുത്തിക്കാരൻ പൂൎണ്ണമായി സമ്മതിക്കുന്നു. മാർ ഗ്രീഗോറിയോസ ജീവചരിത്രം എന്നു പേരു പറയുന്ന പുസ്തകം പ്രസിദ്ധപ്പെട്ടതിനു മൂന്നുനാലു മാസം കഴിഞ്ഞപ്പോൾ ഇടവകപത്രികയിൽ ഖോഹിന്റെ ലേഖനം കാണുന്നതുവരെ മുളന്തുരുത്തിൽ മല്പിയാനാ കബറടങ്ങീട്ടില്ലെന്നു മുളന്തുരുത്തിക്കാരൻ അറിഞ്ഞിരുന്നില്ലെ? മലങ്കരെ സുറിയാനി സഭാചരിത്ര പുസ്തകങ്ങൾ എന്നു പേരു പറയപ്പെടാവുന്ന പുസ്തകങ്ങളിൽ ഒന്നല്ല മാർ ഗ്രീഗോറിയോസ ജീവചരിത്രം. ഈ പ്രകാരമുള്ള ഒരു പുസ്തകത്തിൽ കണ്ട തെറ്റിനെ അതു മുട്ടുന്നതുവരെ മറച്ചുവെപ്പാൻ ശ്രമിച്ചതു മൎയ്യാദയായൊ? മുമ്പെ തന്നെ പ്രസ്താവിക്കേണ്ടതല്ലായിരുന്നൊ? മുളന്തുരുത്തിക്കാരനെപ്പോലെ ഖോഹും മൌനം അവലംബിക്കാൻ തുടങ്ങി എങ്കിൽ മുളന്തുരുത്തിൽ മല്പിയാനാ കബറടങ്ങീട്ടുണ്ടെന്നും മറ്റും മലങ്കര ഒട്ടുക്കു വിശ്വസിക്കേണ്ടി വരികയില്ലായിരുന്നൊ?.

൨. കുഡു ബല്ലെർ, ഒട്ടും അപ്രധാനം അല്ലാത്ത ഈ വാദത്തെ മുളന്തുരുത്തിക്കാരൻ പൂൎവ്വാപരവിരുദ്ധം ആകുന്ന പദം കൊണ്ടു അവ

സാനിപ്പിച്ചിരിക്കുന്നു. 'ചാത്തുരുത്തി' എന്നുള്ളതു വന്ദ്യപിതാവിന്റെ കുഡുംബപ്പേർ എന്നു പാഠമാണെങ്കിൽ കൊച്ചുമെത്രാച്ചൻ എന്നുള്ളതു തന്റെ സ്ഥാനപ്പേരായിട്ടു പറയരുതൊ? മുളന്തുരുത്തിക്കാരനു അതിനു, വിരോധം ഉണ്ടായിരിക്കയില്ല. ഇതിനെപ്പറ്റി കഴിഞ്ഞ ലക്കം പത്രികയിലെ എന്റെ ലേഖനത്തിൽ സകാരണം വിവരിച്ചിട്ടുണ്ട്.

൩. ഇടവക—തിരുമേനിയുടെ പിതാവു കണ്ടനാട്ടു ഇടവകയിൽനിന്നും ഒരു സ്ത്രീയെ വിവാഹം ചെയ്തു ആ സ്ത്രീ തന്റെ പിതാവിന്റെ ഏകപുത്രിയായിരുന്നു. അതിനാൽ ആ സ്ത്രീയുടെ ഭർത്താവും അവളുടെ ഗ്രഹത്തിൽ താമസിച്ചു പുത്രന്മാരും പുത്രിമാരും ജനിച്ചു. മാമ്മോദീസാ മുതലായ (വിവാഹം, പട്ടം, ശവസംസ്കാരം,) കൂദാശകൾ കണ്ടനാട്ടു പള്ളിയിൽ വച്ചുതന്നെ നടത്തി. ഇത്രയും പറഞ്ഞതുകൊണ്ടു തിരുമേനി കണ്ടനാട്ടു ഇടവകയിൽ ജനിച്ചു എന്നും തിരുമേനിയുടെ പിതാവു ഇടവകാംശി ആയിരുന്നു എന്നും മനസ്സിലാകാത്തവർ ഉണ്ടോ എന്നു സംശയമാണു. സുറിയാനി സമുദായസമ്പ്രദായം മുളന്തുരുത്തിക്കാരൻ ശരിയായി ഗ്രഹിച്ചിട്ടുണ്ടായിരുന്നു എങ്കിൽ തിരുമേനി മുളന്തുരുത്തി ഇടവകയിൽ ജനിച്ചു എന്നു പറയുന്നതിനു പുറപ്പെടുകയില്ലായിരുന്നു. ഈ ഇടവകാശക്രമം അനുസരിച്ചാണു മുളന്തുരുത്തിക്കാരന്റെ ഇടവകയിലെ പ്രമാണികളിൽ ഒരാളായ പാലിൽ കോര അവർകൾ മുളന്തുരുത്തി ഇടവകക്കാരനും പാലിൽ കുഡുംബത്തിന്റെ അവകാശിയും ആയിതീന്നതു. ടി. കോരയുടെ പിതാവു കണ്ടനാട്ടു പള്ളി ഇടവകക്കാരനും പെരുമ്പാ എന്ന കുഡുംബക്കാരനും ആണു. കണ്ടനാട്ടുകാരൻ പെരുമ്പാ ചെറിയയുടെ മകനു മുളന്തുരുത്തിൽ ഇടവകയും പാലിൽ കുഡുംബത്തിന്റെ അവകാശവും കിട്ടിയതു എങ്ങിനെ?.

൪. പട്ടം ഏററ സ്ഥലം—തിരുമേനി കോതമംഗലത്തുവച്ചു മാർ അത്താനാസ്യോസിൽ നിന്നു ശെമ്മാശുപട്ടം ഏററു എന്നു ഗ്രന്ഥകർത്താവും ഈ സംഗതി നടന്നതു കരിങ്ങാച്ചിറ പള്ളിയിൽ വച്ചാണെന്നു തോമസും എഴുതിയിരുന്നു. ഇതിനു മുളന്തുരുത്തിക്കാരനു തക്കം ഇല്ല. തിരുമേനി ശെമ്മാശുപട്ടം ഏററതു ആരുടേയും പ്രേരണയാൽ അല്ലാ ദൈവത്താൽ തെരിഞ്ഞെടുത്തതാണെന്നും എന്നാൽ റമ്പാനായതു മുളന്തുരുത്തി പള്ളിക്കാരുടെ ആലോചനപ്രകാരം ആണെന്നും പറയുന്നു. ഇവിടെ പൂർവ്വാപരവിരുദ്ധം, എന്ന പദത്തിനു വല്ല സംബന്ധവും ഉണ്ടോ എന്നു മുളന്തുരുത്തിക്കാരനും മേൽപറഞ്ഞ സ്ഥാനങ്ങളിൽ ഏതിനാണു പള്ളിക്കാരുടെ ആലോചന ആവശ്യപ്പെട്ടിരിക്കുന്നതു എന്നു വായനക്കാരും തീർച്ചപ്പെടുത്തിക്കൊള്ളട്ടെ.

൫. പള്ളത്തട്ടേൽ ഗീവറുഗീസകത്തനാർക്കു ഗീവറുഗീസ എന്നു പേരുള്ള ഒരു ജ്യേഷ്ഠൻ ഉണ്ടായിരുന്നതായി ചരിത്രംകൊണ്ടു കാണു

ന്നു. മുളന്തുരുത്തികാരന്റെ അറിവിലും ഇപ്രകാരം ഒരാൾ ഉണ്ടായിരുന്നതായി തോന്നുന്നില്ല.

൩. വെട്ടിക്കലെ കുരിശു പള്ളിയും മേടകളും മുളന്തുരുത്തി പള്ളിവകയായിരുന്നു എന്നു ഞാൻ പറഞ്ഞതു മുളന്തുരുത്തികാരനും നല്ലതുപോലെ ബോധിച്ചതായി തോന്നുന്നു. അയാളുടെ ലേഖനത്തിലും അതു വാക്കിനു വാക്കായിത്തന്നെ എഴുതിയിരിക്കുന്നു.

“തിരുമനസ്സിലെ നിത്യ ചിലവു ആവശ്യത്തിലേക്കു പടിയരി, കെട്ടുതേങ്ങ മുതലായ്തു കൊടുത്തും ബോഫിന്റെ ഇടവകക്കാർ അന്നു എവിടെ ആയിരുന്നു” എന്നു മുളന്തുരുത്തികാരൻ പറയുന്നു. തിരുമേനി റമ്പാൻ ആയിരുന്ന കാലത്താണു അധികവും വെട്ടിക്കൽ താമസിച്ചതു. വടക്കുള്ള സുറിയാനിക്കാർക്കു തിരുമേനിയുടെ മേൽ അതിയായ ഭക്തിയുണ്ടായതും ഒരു പുണ്യ പുരുഷനു ആവശ്യം വേണ്ട സകല ഗുണങ്ങളും തന്നിൽ കണ്ടെത്തിയതും ആ കാലത്തു തന്നെയാണു. ഈ കാലത്തു മുളന്തുരുത്തികാരന്റെ കെട്ടുതേങ്ങായും പടിയരിയും വാങ്ങി തിരുമേനി എന്താണാവൊ ചെയ്തതു. തന്നത്താൻ പ്രശംസിക്കയും ബോഫിന്റെ ഇടവകക്കാരെ കുറ്റം പറകയും ചെയ്യുന്ന മുളന്തുരുത്തികാരാ നീ നിന്റെ പെട്ടി തുറന്നുനോക്ക് “പാവപ്പെട്ട യെറായക്കാർക്കായി വേർതിരിക്കപ്പെട്ടതു” എന്നു എഴുതീട്ടുള്ള ചിലനാണയങ്ങളും, രത്നങ്ങളും, നീ അതിൽ കണ്ടെത്തും “വേർതിരിക്കപ്പെട്ട വസ്തുക്കൾ” ആഖാന്റെ കൂടാരത്തിൽ കണ്ടെത്തപ്പെട്ടപ്പോൾ ഇസ്രായേലിന്റെ സ്ഥിതി എന്തായിരുന്നു. ആഖാനും അവന്റെ കുഡുംബവും നിന്നിരുന്ന ആഖൊർ മലയിടുക്കു ഒരു കുന്നായി തീരുന്നതുവരെ ഇസ്രായെല്ക്കാർ അവനെ കല്ലെറിഞ്ഞു എന്നു നീ വായിച്ചിട്ടില്ലയൊ.

“കണ്ടനാട്ടുമുതലായ പള്ളികളിൽ ചിലർ എന്തൊ പ്രാധാന്യം ലഭിക്കണമെന്നൊ മറ്റൊ ഉള്ള മനഃപൂർവമായ ഉദ്ദേശത്തോടുകൂടി ചില വഴിപാടുകൾ വച്ചിരിക്കുന്നതുപോലെ അല്ല” എന്നു മുളന്തുരുത്തികാരൻ പറയുന്നു. കണ്ടനാട്ടു ആണ്ടുതോറും ചിങ്ങം ൧൨-ാം നു — പെരുന്നാളിനു പട്ടക്കാരു മുതലായ ദൈവാലയത്തിലെ ശുശ്രൂഷക്കാർക്കു പള്ളിവകയായി കൊടുത്തുവരാറുള്ള സദ്യ മേലാൽ തന്റെ കുഡുംബത്തിന്റെ വകയായിരിക്കണമെന്നു തിരുമേനി നിശ്ചയിച്ചു അഞ്ചെട്ടു കൊല്ലത്തോളമായി നടത്തിവരുന്നുണ്ട്. ഇതു മറ്റുള്ള വഴിപാടുകൾ പോലെ അവസാനിക്കാതെ ദീർഘമായി നില്ക്കുന്ന ഒരു വഴിപാടാണു. ഇതിൽ പ്രാധാന്യം ലഭിക്കണമെന്നൊ മറ്റൊ ഉദ്ദേശമുള്ള വിവരം ഞങ്ങൾക്കറിവില്ല. പക്ഷെ മുളന്തുരുത്തികാരനു ഈ നിശ്ചയം അതൃപ്തികരം അല്ലായിരിക്കാം. തിരുമേനി തന്റെ ഉപദേശങ്ങളെ പ്രവൃത്തിച്ചു പഠിപ്പിക്കുന്നപതിവ അനുസരിച്ചു താൻ ഏർപ്പെടുത്തീട്ടുള്ള ഒരു വാഴ്വിന്റെ വഴിപാടായിട്ടാണു ഞങ്ങൾ വിചാരിച്ചു പോരുന്നതും. തരമുള്ളപ്പോൾ നബന്ധിച്ചു വഴിപാടു

വെപ്പിക്കുന്ന സൂത്രവും നിറം കാച്ചുന്നതുവരെ പൊതുവകയും നിറം കാച്ചികഴിഞ്ഞാൽ സ്വന്തം വക സമ്മാനം എടുക്കുന്ന ജാലവും ഇവിടങ്ങളിൽ നടപ്പില്ലാ. കണ്ടനാട്ടു മുതലായ പള്ളികൾ എന്നു മല്പാനുതത്തികാരൻ പ്രസ്താപിച്ചുകാണുന്നു 'മുതലായ പള്ളികൾ' എന്നതിൽ ഏതെല്ലാം പള്ളികൾ ഉൾപ്പെട്ടു എന്നും ഇപ്പോൾ വെട്ടിക്കൽ താമസിക്കുന്ന ദയറായക്കാർ മല്പാനുതത്തികാരൻ കൊട്ടാരത്തു വരുന്ന കെട്ടത്തെങ്ങിന്റെയും പിടിയരിയുടെയും ഒരു കണക്കും ദയവായി അറിയിച്ചതിനാൽ കൊള്ളാം.

കൊച്ചുമെത്രാച്ചന്റെ ഇടവകയെ സംബന്ധിച്ചു ഇനിയും വല്ലവർക്കും സംശയം ഉണ്ടെങ്കിൽ തിരുമേനിയുടെ പട്ടക്കടലാസുകൾ വായിച്ചുനോക്കട്ടെ. മല്പാനുതത്തികാരന്റെ സാക്ഷി സത്യമുള്ളതല്ലെന്നും, പ്രസ്തുത ജീവചരിത്രം തിരുത്താതെ നിവൃത്തിയില്ലെന്നും അതു വെളിപ്പെടുത്താതെയിരിക്കയില്ലാ.

എന്നു കണ്ടനാട്ടുനിന്നും ഖൊഫ്.

## പ്രസംഗം.

തന്റെ അക്രമത്തെ മറെക്കുന്നവൻ ശുഭപ്പെടുകയില്ലാ എന്നാൽ അവയെ ഏറ്റുപറഞ്ഞു ഉപേക്ഷിക്കുന്നവനു ദയലഭിക്കും. സുഭാ. ൨൮. ൧൩. കർത്താവിൽ സ്നേഹിക്കപ്പെട്ടവരെ നമ്മുടെ പ്രസംഗവാക്യത്തിൽ പ്രധാനമായ രണ്ടു കാര്യങ്ങൾ അടങ്ങിയിരിക്കുന്നു.

൧. അക്രമത്തെ മറെക്കുന്നവൻ ശുഭപ്പെടുകയില്ലാ.

൨. അവയെ ഏറ്റുപറഞ്ഞു ഉപേക്ഷിക്കുന്നവനു ദയ ലഭിക്കും. അതിനെക്കുറിച്ചു സങ്കീർത്തനക്കാരൻ പറയുന്നതു അതിക്രമം ക്ഷമിക്കപ്പെട്ടു പാപം മറെക്കപ്പെട്ടും ഇരിക്കുന്ന മനുഷ്യൻ ഭാഗ്യവാൻ.

ഒന്നാമതായി തന്റെ അതിക്രമത്തെ മറെച്ചു ശുഭപ്പെടാതെ ഇരുന്ന ചില ആളുകളെ വിശുദ്ധ വേദപുസ്തകത്തിൽ നിന്നു നമുക്കു ദൃഷ്ടാന്തമായി എടുക്കാം.

൧. നമ്മുടെ ആദ്യ മാതാപിതാക്കന്മാർ.

യഹോവയായ ദൈവം ആദാമിനോടു ഭക്ഷിക്കരുതെന്നു കല്പിച്ച കനിയെ നീ ഭക്ഷിച്ചൊ എന്നു ചോദിച്ചു. എന്നാറെ ആദാം താൻ ചെയ്ത കുററത്തെ മറച്ചിട്ടു ഞാനല്ല നീ എന്നോടുകൂടി ഇരിപ്പാൻ തന്ന സ്ത്രീ ഇനിക്കു തന്നു ഞാൻ ഭക്ഷിച്ചു എന്നു പറഞ്ഞു. പിന്നീട്ടു യഹോവ ഹവ്വായോടു ചോദിച്ചു. ഹവ്വായും തന്റെ കുററത്തെ സമ്മതിക്കാതെ പാമ്പു എന്നെ വഞ്ചിച്ചു ഞാൻ ഭക്ഷിച്ചുപോയി എന്നു പറഞ്ഞു. അതുകൊണ്ടു ദൈവം അവരെ സൌഭാഗ്യം നിറഞ്ഞ തോട്ടത്തിൽ നിന്നും വെളിക്കു ഇറക്കി. പിന്നീട്ടു ദൈവം അവരെ

തോട്ടത്തിന്ന കയറാതിരിക്കത്തക്കവണ്ണം ഇരുപുറവും മൂൎച്ചയുള്ള വാളോട്കൂടിയ ഖെറുബിമാരെ കാവലാക്കുകയും ചെയ്തു. തന്മൂലം ആദാമിന്റെ സന്തതികളായ മനുഷ്യൎക്ക് നിത്യനാശത്തെയും മരണത്തെയും സമ്പാദിക്കുകയും ചെയ്തു. ആദ്യ ൩ അ ൧൭-൨൪ വാക്യങ്ങൾ.

൨-ാമത. കായെനെ നമുക്ക ദൃഷ്ടാന്തമായി എടുക്കാം.

കായെൻ തന്റെ സഹോദരനായ ഹാബെലിനെ കൊന്നതിന്റെ ശേഷം യഹോവാ ഹാബെലിനെക്കുറിച്ച കായെനോട ചോദിച്ചാറെ അവൻ തന്റെ അതിക്രമത്തെ മറച്ച എന്റെ സഹോദരന്റെ കാവൽകാരൻ ഞാനൊ എന്ന ചോദിച്ചു. അതുകൊണ്ട യഹോവായിൽനിന്ന ശാപം ഏല്ക്കുന്നതിന്ന സംഗതിയായി. ആദ്യ. ൪ അ. ൯ ൧൭ വാ.

൩-ാമതായി ഗഹാസിയെ നോക്കാം.

അവൻ നയമാന്റെ പിന്നാലെ ചെന്ന. എലിശാ ദീൎഘദൎശി അറിയാതെ ദ്രവ്യവും വാങ്ങി തിരികെ വീട്ടിൽ ദീൎഘദൎശിയുടെ അടുക്കൽ വന്നപ്പോൾ നീ എവിടെ പോയെന്ന ചോദിച്ചസമയം നിന്റെ ഭൃത്യൻ അങ്ങും ഇങ്ങും പോയില്ലാ എന്ന തന്റെ അതിക്രമത്തെ മറച്ച പറഞ്ഞതിനാൽ നയമാന്റെ കുഷ്ഠം നിനക്കും നിന്റെ സന്തതിക്കും പിടിക്കട്ടെ എന്ന ദീൎഘദൎശി അവനെ ശപിക്കയും അതിനാൽ അവൻ ദീൎഘദൎശിയുടെ മുമ്പിൽനിന്ന ഉറച്ചമഞ്ഞുപോലെ കുഷ്ഠം പിടിക്കപ്പെട്ടവനായി പോകയും ചെയ്തു. (൨. രാജ ൫. അ. ൨൦—൨൭.

൪-ാമത. നമുക്ക ഇസ്രായേലിലെ ഒന്നാമത്തെ രാജാവായ ശാവുലിനെക്കുറിച്ച ആലോചിക്കാം.

ദൈവം തന്റെ ഭൃത്യനാകുന്ന ശമുയേൽ മുഖാന്തരം അമാലേക്കിനെ നശിപ്പിക്കുന്നതിനായിട്ട ശാവുലിനെ അയച്ചു. യഹോവായുടെ കല്പന എന്തെന്നാൽ അമാലേക്കിലുള്ള സ്ത്രീപുരുഷന്മാരെയും കുഞ്ഞുങ്ങളെയും എന്ന വേണ്ടാ സകല മൃഗാദികളെയും കൊന്ന നശിപ്പിക്കണമെന്നായിരുന്നു. ശാവുൽ ഇതിനായിട്ട പുറപ്പെട്ടുകയും യഹോവായുടെ കല്പനപ്രകാരം സകല മനുഷ്യരെ കൊല്ലുകയും രാജാവിനെ പിടിക്കുകയും ചെയ്തു. എങ്കിലും ശാവുൽ നല്ലതായുള്ള ആടുകളെയും കാളകളെയും തനിക്കായി തിരിഞ്ഞെടുത്തു. ഇതു യഹോവായിക്ക ഒട്ടും സഹിച്ചില്ലാ. എന്നിട്ട യഹോവാ തന്റെ ദീൎഘദൎശിയെ അയച്ച ശാവുലിനോട ചോദിച്ചു. എന്നാറെ ശാവുൽ താൻ ചെയ്തതായ അകൃത്യത്തെ മറച്ചിട്ട യഹോവായുടെ കല്പനപ്രകാരം ഞാൻ ചെയ്തു എന്ന പറഞ്ഞു. അപ്പോൾ ശമുയേൽ ഞാൻ കേൾക്കുന്നതായുള്ള ആടുകളുടെയും കാളകളുടെയും ശബ്ദം ഇതെന്താകുന്നു എന്ന ചോദിച്ചു. ഉടനെ ശാവുൽ അവയെ എല്ലാം നിന്റെ ദൈവമായ യഹോവായിക്ക ബലി കഴിക്കുന്നതിനായിട്ട ജനങ്ങൾ കൊണ്ടുവന്നതാകുന്നു എന്ന ഉത്തരം പറഞ്ഞു. അതുകൊണ്ട അവൻ തന്റെ

അകൃത്യത്തെ മറെക്കയാൽ അവനെ അവൻെറ രാജത്വത്തിൽനിന്ന നീക്കി അവന്നപകരം ദാവീദിനെ രാജാവായി അഭിഷേകം ചെയ്യു യ്യും ചെയ്തു. (൧ ശമു. ൧൫ അ. ൧൭. വാ.

൩-ാമത്തു. പുതിയ നിയമത്തിൽ നോക്കുന്ന എങ്കിൽ അനനിയാസിനെയും സഫിറായെയും കാണാം.

അവർ തങ്ങളുടെ വസ്തുക്കളെ വിററ ദ്രവ്യത്തിൽ ഒരംശം എടുത്തു മറച്ചുവച്ചു ശേഷിപ്പുള്ളതിനെ പത്രോസ ശ്ലീഹായുടെ മുമ്പിൽ കൊണ്ടുചെന്നവച്ചു. എന്നാറെ പത്രോസ നിലം ഇത്രക്കൊ വിററതെന്ന ചോദിച്ചപ്പൊൾ അവർ ഇത്രക്കെ ഉള്ളു എന്ന അവർ മറുപടി പറഞ്ഞു. അവർ എടുത്തതായുള്ള ദ്രവ്യത്തെ എടുത്തു എന്ന സമ്മതിക്കാതെ തങ്ങളുടെ കുററത്തെ മറെക്കയാൽ ഇരുവരും പെട്ടെന്ന മരിക്കുന്നതിനിടയായി. (നടപ്പ. ൫ അ. ൫ വാ)

ഇപ്രകാരം അനേകരെ നമുക്ക കാണാവുന്നതാണ. ഇനിയും നമുക്ക തങ്ങളുടെ അതിക്രമത്തെ ഏററുപറഞ്ഞു ദയ ലഭിച്ചവരെക്കുറിച്ചു ആലോചിക്കാം.

൧ ഇസ്രായേലിലെ രാജാവായ ദാവീദിനെക്കുറിച്ചു പറയുന്ന എങ്കിൽ അവൻ ഉറിയായുടെ ഭാൎയ്യയെ പരിഗ്രഹിച്ചു എന്ന അവൻെറ പാപത്തെ യഹോവായുടെ മുൻപാകെ മറെക്കാതെ ഏററുപറഞ്ഞു. (അതിനെക്കുറിച്ചു ൫൧-ാം സങ്കീൎത്തനം നോക്കാം.) നിന്നൊടു മാത്രം ഈ പാപം ഞാൻ ചെയ്തു. നിൻെറ കണ്ണുകൾക്കു മുൻപാകെ ഈ ദോഷത്തെ ഞാൻ ചെയ്തു എന്ന അനുസരിച്ചു പറഞ്ഞതു കൂടാതെ തൻെറ പാപത്തെ ഉപേക്ഷിക്കുകയും ചെയ്തു. അതുകൊണ്ടു യഹോവായുടെമുൻപാകെ അവന്ന ദയലഭിച്ചു. (൨ ശമുവേൽ ൧൨ അ. ൧൩. വാ.

൨-ാമത്തു. നമ്മുടെ കൎത്താവിൻെറ ശിഷ്യന്മാരിൽ ഒരുവനായ പത്രോസ ശ്ലീഹായെ നോക്കാം.

താൻ ക്രിസ്തുവിനെ തള്ളിപ്പറഞ്ഞതായുള്ള തൻെറ പാപത്തെ ഒട്ടും മറെക്കാതെ ദൈവത്തിൻെറ മുൻപാകെ ഏററുപറഞ്ഞു നിലവിളിക്കയാൽ തനിക്കു ദയ ലഭിക്കുന്നതിനിടയായി ലൂക്കൊ. ൨൨. അ. ൬൨. വാക്യം.

൩-ാമതായി വലത്തുഭാഗത്തെ കള്ളനെ കുറിച്ചു ആലോചിക്കാം. അവൻ യേശുക്രിസ്തു രക്ഷിതാവെന്ന സമ്മതിച്ചു തൻെറ പാപത്തെക്കുറിച്ചു ഏററുപറഞ്ഞു. "മിശിഹാ നിൻെറ രാജ്യത്തിൽ വരുമ്പൊൾ എന്നെയും നീ ഓൎത്തുകൊള്ളേണമെന്ന നിലവിളിക്കയാൽ അവൻ തൻെറ മരണം വരെയും ചെയ്യുതായുള്ള അന്യായത്തെയും അക്രമത്തെയും ഓൎക്കാതെ താൻ ആ സമയം വലിയ അതിവേദനയിൽ ഇരുന്നിട്ടും നീ എന്നോടു കൂടി പറുദെസായിൽ ഇരിക്കും എന്ന കല്പിച്ചു ലൂക്കൊ. ൨൩ അ. ൪൩

# ആംഗ്ലിയാസഭയും കിഴക്കൻസഭകളും തമ്മിലുള്ള സാഹിത്യം.

൧൯൦൯-ാം തുലാമാസത്തിൽ അമേരിക്കയിൽ ഫൊണ്ടുലാക്ക എന്ന സ്ഥലത്തെ അംഗ്ലിയാ മെത്രാപ്പോലീത്താ ഡാക്തർ ഗ്രിഫ്റ്റൻ ഇംഗ്ലീഷ പത്രങ്ങളിലേക്കു എഴുതിയിട്ടുള്ള ഒരു പ്രസംഗത്തിന്റെ വിവരണം നമ്മുടെ വായനക്കാർ അറിഞ്ഞിരുന്നാൽ കൊള്ളാമെന്നു തോന്നുന്നു. അതിനാൽ അതിന്റെ ചുരുക്കം താഴെ എഴുതുന്നു.

൧൯൦൯-ൽ ഞാൻ റഷ്യാരാജ്യത്തു സഞ്ചരിക്കയും അവിടത്തെ സഭാതലവന്മാരിൽ പലരുടെയും ക്ഷണം അനുസരിച്ചു അവരുമായി സംഭാഷണം ചെയ്വാൻ ഇടയാകയും ചെയ്തു. സെന്റ പീറ്റേർസ്ബർഗ്, മൊസ്കോ ഈ പട്ടണങ്ങളിലെ വലിയ പള്ളികളും ദയറാകളും സിമ്മനാരികളും മറ്റും ഞാൻ കണ്ടു. ഈ ഇടങ്ങളിലൊക്കയും എന്നെ ആദരപൂർവ്വം കൈക്കൊണ്ടു. അംഗ്ലിയാസഭയും യവനായ സഭയും തമ്മിൽ അന്യോന്യസാഹിത്യം ഉണ്ടാകണമെന്നു നമുക്കുള്ളതുപോലെ അവർക്കും ആഗ്രഹം ഉണ്ട്. സഭയുടെ അടിസ്ഥാനത്തിന്മേൽ ഉറച്ചുനില്ക്കണമെന്നുള്ള സത്യവിശ്വാസം നമ്മിൽ ഉള്ളതു അവർക്കു വളരെ സന്തോഷത്തിനും ആശ്ചര്യത്തിനും കാരണമായി. പാശ്ചാത്യർ സഭയുടെ അടിസ്ഥാനത്തെ ഇളക്കിയതുപോലെ കിഴക്കർക്കു സംഭവിപ്പാൻ ഇടയായിട്ടില്ല. കിഴക്കർക്കു നവീകരണകാലത്തെ മാററം കൊണ്ടുള്ള ഇളക്കം തട്ടാൻ ഇടയായില്ല. വിശുദ്ധ വേദത്തെയും അപ്പൊസ്തോല പാരമ്പര്യങ്ങളെയും അവർ ആശ്രയിച്ചുകൊണ്ടു പ്രൊട്ടസ്റ്റാന്റുകാർ ഇല്ലാതാക്കിയവയും റോമ്മാക്കാർ കൂട്ടിച്ചേർത്തവയുമായ ഉപദേശങ്ങൾ കിഴക്കരെ തട്ടിയിട്ടില്ല. അവർ പ്രാചീന വിശ്വാസത്തെ കാത്തുകൊണ്ടിരിക്കുന്നു. അവർ നിഖ്യാ വിശ്വാസപ്രമാണത്തെ മൂലസ്ഥിതിയിൽ വച്ചുകൊണ്ടിരിക്കുന്നു. പാശ്ചാത്യർ അതിനെ ഭേദപ്പെടുത്തി. സഭാഭരണസമ്പ്രദായം കിഴക്കർ അപ്പൊസ്തോല അടിസ്ഥാനത്തിൽ സ്ഥാപിച്ചു നിലനിർത്തിയിരിക്കുന്നു. റോമാസഭ നാമെല്ലാവരും പാപ്പാ എന്ന ഏക അധികാരിക്കു കീഴ്പ്പെടണമെന്നു ആവശ്യപ്പെടുന്നുവല്ലൊ. റഷ്യൻ സഭ അങ്ങനെയല്ല. അവർ ചോദിക്കുന്നതു നാം ഇരുപക്ഷക്കാരും ഒരേ വിശ്വാസത്തിൽ ഇരിക്കുന്നുണ്ടോ, ഉണ്ടെങ്കിൽ നാം സഹോദരന്മാർ അല്ലയോ എന്നാകുന്നു. ആചാരമര്യാദകളിലും ആചാരങ്ങളിലും നാം തമ്മിൽ ചില വ്യത്യാസങ്ങൾ ഉണ്ടായേക്കാം. വേദപുസ്തകവും പാരമ്പര്യവും അനുസരിച്ചുള്ള പുരാതനവിശ്വാസത്തിൽ നാം തമ്മിൽ യോജിക്കുന്നുണ്ടോ എന്നാകുന്നു.

സഭ ദൈവത്താൽ സ്ഥാപിക്കപ്പെട്ടതും ക്രിസ്തു തലയായി എന്നും അധിവസിക്കുന്നതുമായ ഒരു സംഘമാണെന്നു നാമും അവരെപ്പോലെ സമ്മതിക്കുന്നു. അപ്പൊസ്തോലന്മാരിൽനിന്നുള്ള പിന്തുടർച്ചയായി വന്നിട്ടുള്ള കൈവെപ്പിനാൽ മാത്രം ഉണ്ടാകുന്ന ആചാര്യസ്ഥാനത്തിന്റെ സാധുത്വത്തെയും അതുമൂലമായി ക്രിസ്തുവിന്റെ അധികാരത്താൽ ഉള്ള കൃപയെയും നാമും അവരോടുകൂടെ സമ്മതിക്കുന്നു. മേല്പട്ടക്കാർ, പട്ടക്കാർ, ശെമ്മാശന്മാർ, ഈ മൂന്നു സ്ഥാനവും നമുക്കും അവർക്കും ഒന്നുപോലെ അംഗീകരിക്കപ്പെട്ടവയാകുന്നു. വേദപുസ്തകം ദൈവവചനമാണെന്നും വേദപുസ്തകത്തെ വ്യാഖ്യാനിക്കാനുള്ള അധികാരം സഭയ്ക്കാണെന്നും നാം അവരെപ്പോലെ വിശ്വസിക്കുന്നു. അപ്പൊസ്തോലന്മാരാൽ പ്രസംഗിക്കപ്പെട്ട ക്രിസ്തുവിന്റെ വെളിപാടു എല്ലാകാലത്തും സഭയാൽ സൂക്ഷിച്ചു പാലിച്ചുകൊണ്ടുപോകുവാൻ ഏല്പിക്കപ്പെട്ടതാണെന്നും വിശ്വാസത്തെ ഉപദേശിപ്പാൻ ദൈവത്താൽ അധികാരം നൽകപ്പെട്ടിരിക്കുന്നതു സഭയ്ക്കാണെന്നും പൊതു സുന്നഹദോസുകളുടെ നിശ്ചയങ്ങൾ സഭയെ ബന്ധിക്കുന്നവയാണെന്നും നാമും വിശ്വസിക്കുന്നു. വിശുദ്ധ കൂദാശകൾ കൃപാവരങ്ങളെ ഒഴുക്കുവാൻ ദൈവത്താൽ ഏർപ്പെടുത്തപ്പെട്ട തോടുകൾ ആണെന്നും അവ പ്രത്യേക കർമ്മാചാരങ്ങളോടുകൂടി ആചരിക്കപ്പെടണമെന്നും സഭയുടെ നിശ്ചയപ്രകാരമുള്ള പെരുനാളുകളും നോമ്പുകളും ആചരിക്കപ്പെടണമെന്നും പരിശുദ്ധന്മാരെ പെരുനാളുകളാൽ ഓർക്കേണമെന്നും മരിച്ചവർക്കുവേണ്ടി പ്രാർത്ഥിക്കണമെന്നും നാമും വിശ്വസിക്കയും സമ്മതിക്കയും ചെയ്യുന്നു. സഭാഭരണം, മുൻവിധി, നീതീകരണം, സന്മാർഗ്ഗനടപടികൾ, ഇവയെ സംബന്ധിച്ചു കാൽവിനിന്റെയും ലൂതറിന്റെയും കൂട്ടർ നിർമ്മിച്ചിട്ടുള്ള തെറ്റുകളെയും പാപ്പാ

യുടെ സർവ്വാധിപത്യം, തെറ്റില്ലായ്മ, മുതലായി റോമാക്കാർ കൂട്ടിച്ചേർത്ത തെറ്റുകളെയും നാമും നിഷേധിക്കുന്നു. ഇവ മുതലായി പല സംഗതികളിലും നാമും കിഴക്കരും യോജിച്ചിരിക്കുന്നു.

ഇടക്കാലത്തു റോമാക്കാർ കൂട്ടിച്ചേർത്ത പതിരുകളാലും പ്രൊട്ടസ്റ്റന്റുകാരും പ്യൂരിറ്റൻകാരും ചെയ്ത കുഴപ്പത്താലും പാശ്ചാത്യരായ നമുക്കു ചില കേടുകൾ പറ്റാൻ ഇടവന്നു. കിഴക്കർക്കു ഇതിനു സംബന്ധമില്ലാഞ്ഞതിനാൽ ആ ദോഷം അവർക്കു തട്ടിയില്ല. പൊതു സുന്നഹദോസുകളുടെ നിശ്ചയങ്ങൾക്കും, സഭയുടെ പ്രാചീന വിശ്വാസപ്രമാണങ്ങൾക്കും പൂർവ്വ പക്ഷികൃതങ്ങളിൽ അടങ്ങിയിരിക്കുന്ന സദാചരണം കൂദാശകൾ മുതലായ ഉപദേശങ്ങൾക്കും എതിരായ ഒരു ഉപദേശം ആംഗ്ലിയാകാരായ നമുക്കു ഉണ്ടാകുവാൻ പാടില്ല. അങ്ങനെതന്നെ കിഴക്കരായ നാലു സഹോദര പാത്രിയർക്കീസന്മാരിൽ നിന്നു പിരിഞ്ഞിരിക്കുന്ന കാലത്തു റോമാപാത്രിയർക്കീസിന്റെ സ്വാധീനതയും അധികാരത്താലും ഒന്നും നൂതനമായി ഉപദേശിപ്പാൻ പാടില്ല. കിഴക്കരുടെ പക്ഷിക്രമത്തിൽ അടങ്ങിയിരിക്കുന്ന ചില വിഷയങ്ങളായ വാചകങ്ങളെ വ്യാഖ്യാനിച്ചു പറവാൻ നാം അവരോടു ചോദിച്ചാൽ അവർ ചെയ്യും. അങ്ങനെതന്നെ നമ്മുടെ പ്രാർത്ഥനാപുസ്തകം നമ്മുടെ പൊതുവായ വിശ്വാസ തോതുംപ്രകാരം സത്യമായി വ്യാഖ്യാനിച്ചാൽ കിഴക്കരുടെ ഉപദേശത്തോടു യോജിപ്പിച്ചു നാമും അവരും ഒന്നു എന്നു കാണിക്കാവുന്നതാണ. ഈ വിധത്തിൽ നമുക്കു അവരോടു ഐക്യത ഉണ്ടാകാം. ഈ വിധമായ ഐക്യതയ്ക്കു നമ്മുടെ ജനത്തിന്റെ മനസ്സിൽ കേണ്ടതായി നാലഞ്ചു വിഷയങ്ങൾ ഉണ്ടു.

൧. കൃപാവരങ്ങൾ കൂദാശകൾവഴിയായി വരുന്നെന്നു സമ്മതിക്കണം. കൂദാശകളുടെ സംഖ്യയിൽ സാരമായ വിശേഷമില്ല. രക്ഷയ്ക്കു പൊതുവിൽ ആവശ്യപ്പെട്ടവയായി രണ്ടു കൂദാശകളെക്കുറിച്ചു നമ്മുടെ സഭ പ്രത്യേകം പറയുന്നു എങ്കിലും കൂദാശകൾ രണ്ടുമാത്രമെ ഉള്ളു എന്നു വച്ചിട്ടില്ല. ഹോമിലിയിൽ പട്ടത്തെയും മതസംഗതികളിൽ സ്ഥിരീകരണം, കുമ്പസാരം, പട്ടം, വിവാഹം, അന്ത്യാഭിഷേകം ഇതുകളെയും കൂദാശകളാക്കി പേർ വിളിച്ചിട്ടുണ്ടു. രോഗികളുടെ അഭിഷേകം നമ്മിൽ മിക്കവാറും ഇല്ലാതായിപ്പോയിട്ടുണ്ടു. രോഗികളുടെ ഏറ്റുപറച്ചിൽ പാപമോചനം നല്കൽ ഇവകളോടു കൂടി അഭിഷേകം ഇപ്പോൾ നമ്മിൽ നടപ്പായിവരുന്നുണ്ട്. നമ്മുടെ നവീകരണപിതാക്കൾ ൧ാം പ്രാർത്ഥനാപുസ്തകത്തിൽ ഇതു സമ്മതിച്ചിരുന്നു. നമ്മുടെ ബിഷോപ്പന്മാർ പട്ടം കെട്ടുമ്പോൾ അവർക്കു കൊടുക്കുന്ന അധികാരങ്ങളിൽ ഒന്നു രോഗികളെ സുഖപ്പെടുത്തുകയാകുന്നു. പാരമ്പര്യന്യായപ്രകാരം ഇതിനെ വ്യാഖ്യാനിക്കുന്നപക്ഷം അഭിഷേകത്തെയും ഉണ്ടാക്കുവാനുള്ള അധികാരമാണ ഇതിൽ അന്തർഭവിച്ചിരിക്കുന്നതു. അതിനാൽ അന്ത്യാഭിഷേകത്തെക്കുറിച്ചു വേദപുസ്തകത്തിലെ പ്രത്യേക കല്പനയും നമ്മുടെ പക്ഷിക്രമത്തിൽ അതിനെ നിവർത്തിപ്പാൻ അനുവാദവും ഉണ്ടു. ഒരോ കൂദാശയുടെ ആചാരത്തിൽ നമ്മിൽ അല്പം കുറവുണ്ടെന്നു സമ്മതിക്കുന്നു എങ്കിലും നമ്മുടെ ബിഷോപ്പന്മാരിലും പട്ടക്കാരിലും ഭൂരിപക്ഷം സ്ഥിരീകരണം, പട്ടം, പാപമോചനപ്രസ്താവന, വിവാഹം, പട്ടക്കാർ രോഗികളെ ദർശിക്കുക ഇവ കൃപാവരങ്ങൾ പ്രാപിക്കുന്നതിനുള്ള മാർഗ്ഗങ്ങളാണെന്നു സമ്മതിക്കുന്നു. അതിനാൽ ഏഴു കൂദാശകൾ എന്ന സംഗതിയിൽ കിഴക്കരോടു നാം യോജിക്കുന്നുണ്ടു. നമ്മുടെ പട്ടം സാധുവാണെന്നു കിഴക്കർ സമ്മതിക്കുന്നതിനും പട്ടം ഒരു കൂദാശയാണെന്നു നാം വിശ്വസിക്കണം.

൨. കുർബ്ബാനയിലെ വസ്തുഭേദം നമ്മുടെ സഭ സമ്മതിക്കുന്നില്ല, റോമാസഭയുടെ ഉപദേശപ്രകാരമുള്ള വസ്തുഭേദമാണ നാം നിഷേധിക്കുന്നതു. എന്നാൽ പ്രൊട്ടസ്റ്റന്റുകൾ കർത്താവിന്റെ ശരീരരക്തങ്ങളുടെ സാന്നിദ്ധ്യം കുർബ്ബാനയിൽ ഇല്ലെന്നു പറയുന്നതും ആംഗ്ലിയസഭ നിഷേധിക്കുന്നു. പുറമെ കാണുന്ന അടയാളം അപ്പവും വീഞ്ഞും ആയിരുന്നാലും അകമെ ശരീര രക്തങ്ങളാണെന്നു നമ്മുടെ സഭ വ്യാഖ്യാനിച്ചിട്ടുണ്ടു. അടയാളം, സാധനം, കൃപ, ഇങ്ങനെ മൂന്നു വ്യത്യാസങ്ങൾ കുർബ്ബാനയിൽ കാണിച്ചിട്ടുണ്ട്. പുറമെയുള്ള അടയാളം അപ്പവും വീഞ്ഞും എന്നും അകമെയുള്ള സാധനം ശരീരവും രക്തവുമാണെന്നും പറഞ്ഞിരിക്കുന്നു. അതിനാൽ സാധനരൂപത്തിൽ കർത്താവിന്റെ സാന്നിദ്ധ്യം കുർബ്ബാനയിൽ ഉണ്ടെന്നു നമ്മുടെ സഭ സമ്മതിക്കുന്നു. പ്രാചീന ഉപദേശം എന്താണെന്നുവച്ചാൽ:—

ഇംഗ്ലാണ്ടിൽ റൊഗിയെററ എന്ന സ്ഥലത്തെ പഴയ പള്ളിയുടെ കേട്ടുപോക്കി പ്രതിഷ്ഠിച്ച സമയം ഉണ്ടായ പ്രസംഗത്തിൽ പള്ളികളിൽ കുരിശുമരണ രൂപത്തോടു കൂടിയ കുരിശും പടങ്ങളും ഉണ്ടായിരിക്കേണ്ടതു ഏററവും ആവശ്യമാണെന്നു പ്രസംഗിക്കയും ഈ വകകൾ അവിടെ സ്ഥാപിക്കയും ചെയ്തിരിക്കുന്നു.

⁂ ⁂ ⁂

അമെറിക്കയിലെ ആംഗ്ലിയാ സഭയിൽ ലോകത്തിൽ ഉപദേശം പരത്തുവാൻ ചെയ്യുന്ന ശ്രമങ്ങൾ വളരെ നന്നായിട്ടു വിഫലീകരിച്ചുവരുന്നു എന്നും ഹൈചർച്ചു ഭാഗക്കാർ നാൾക്കുനാൾ വർദ്ധിച്ചുവരുന്നു എന്നും ലിവിങ്ങ് ചർച്ച് എന്ന പത്രം പ്രസ്താവിക്കുന്നു. വേദപുസ്തക പ്രചാരം അവിടെ ഇല്ലാത്തതല്ലെന്നു ഞങ്ങളുടെ വായനക്കാർ ഓർത്തിരിക്കേണ്ടതാണ.

⁂ ⁂ ⁂

വലിയ തിരുമേനി ഇപ്പോൾ എവിടെയാണെന്നറിവാൻ മതക്കാർ പലരും ഞങ്ങൾക്കു എഴുതിയയച്ചുവരുന്നു. തിരുമേനി വടക്കൻ പള്ളികളിൽ സഞ്ചരിച്ചിട്ടു വളരെക്കാലമായതിനാൽ പിറവം പള്ളിക്കൂടം തുറക്കുന്ന ആവശ്യത്തിലേക്കു അത്രടം നീങ്ങുവാൻ ആവശ്യപ്പെട്ട അവസരത്തിൽ വടക്കുള്ള അവിടത്തെ പ്രിയ മക്കളുടെ അപേക്ഷപ്രകാരം പല പള്ളികളിലും സഞ്ചരിച്ചുവരികയാണ. വൃദ്ധതയും ക്ഷീണവും കൊണ്ടു സഞ്ചാരത്തിനു പ്രത്യേകം കരമാർഗ്ഗമായുള്ള സഞ്ചാരത്തിനു വളരെ ബുദ്ധിമുട്ടുണ്ടെങ്കിലും, മക്കളുടെ അപേക്ഷയെ ഉപേക്ഷിക്കാൻ അവിടത്തെ പിതൃസ്നേഹം സമ്മതിക്കാത്തതുകൊണ്ടു വളരെ ബുദ്ധിമുട്ടു സഹിച്ചിട്ടും ഇപ്പോൾ പള്ളിസഞ്ചാരം ചെയ്തുകൊണ്ടിരിക്കയാണ. പള്ളിക്കാരൊ അവരുടെ അതിസ്നേഹബഹുമാനാദികൾ മൂലം എത്ര വിരോധിച്ചാലും സമ്മതിക്കാതെ അസാമാന്യ ആഘോഷങ്ങളോടുകൂടിയാണ കൊണ്ടുപോകുന്നതു. പിറവത്തു നിന്നു പുറപ്പെട്ടശേഷം പാമ്പാക്കുട, കോതമംഗലം, കോട്ടപ്പടി മുതലായ പല പള്ളികൾ ദർശിച്ചു ഇപ്പോൾ കുറുപ്പംപടിക്കൽ പള്ളിയിൽ എഴുന്നെള്ളിയിരിക്കുന്നതായി അറിയുന്നു. ഇതിനിടയിൽ കോട്ടപ്പടി പള്ളിയിൽ പരിശുദ്ധ തിരുശേഷിപ്പുകൾ സ്ഥാപിക്കുന്നതിനു ഒരു കെട്ടിടത്തിന്റെ അടിസ്ഥാനക്കല്ലിടുകയുമുണ്ടായി. തിരുമനസ്സിലെ പ്രസംഗങ്ങളിൽ ഇനിയും ഞാൻ നിങ്ങളുടെ മുഖങ്ങളെ കാൺമാൻ ഇടവരുമൊ എന്നു സംശയിക്കുന്നതായി പ്രസ്താവിക മൂലം എല്ലാസ്ഥലങ്ങളിലും കണ്ണുനീരും കയ്യുമായിട്ടാണ ജനങ്ങൾ യാത്രയയക്കുന്നതു. തിരുമേനി ഇനിയും അനേക കാലം ജീവിച്ചിരുന്നു ഈ സഭയെ ഭരിച്ചുകാണണമെന്ന മലങ്കര ഇടവക ഒട്ടുക്കുള്ള അപേക്ഷയ്ക്കു ഉയരത്തിൽനിന്നു ഉത്തരമരുളാതിരിക്കയില്ലെന്നു ഉറപ്പായി വിശ്വസിച്ചു നമുക്കു ആശ്വസിക്കാമെന്നു ഞങ്ങൾ വായനക്കാരെ ഓർപ്പിക്കുന്നു.

⁂ ⁂ ⁂

അപ്പൊക്രിഫാ—ഠം തർക്കത്തിൽ മലയാള മിത്രത്തിനു സമാധാനമില്ലെന്നായിരിക്കുന്നു. ഈ ആവശ്യമില്ലാത്ത വിസ്താരത്തിൽ വാദവിഷയങ്ങളെക്കുറിച്ചു ഒന്നും പറയുന്നില്ല. പത്രികയിലെ പദങ്ങൾക്കും വാക്യങ്ങൾക്കും മിത്രം സാധാരണ പറയാറുള്ള ആക്ഷേപപ്പാട്ടു പാടി മംഗളം ചൊല്ലി പിരിഞ്ഞിരിക്കയാണ. ചാടിയിട്ടു കിട്ടാത്ത മുന്തിരിങ്ങാ പുളിക്കുമെന്നു കുറുക്കൻ പറഞ്ഞതുപോലെയാണ ഇതു. മിത്രം പറയുന്നതുപോലെ ഇടവകപ്പത്രിക ഒരു ആഭാസപത്രികയായിരിക്കാം. അതിൽ കുറവു വായിച്ചിട്ടുള്ള ദോഷമാണ മിത്രത്തിനു സഹിച്ചുകൂടാത്തതു. ഒരു പത്രം ഉത്തമ രീതിയിൽ നടത്തപ്പെടുന്നതെന്നു പറയണമെങ്കിൽ വായനക്കാർക്കു അറിഞ്ഞുകൂടാത്ത പുസ്തകത്തിൽനിന്നു ഇല്ലാത്ത വാചകങ്ങളെ പകർത്തി ആവരണചിഹ്നം പ്രയോഗിച്ചു അതു മൂലത്തിൽ ഉണ്ടെന്നു നടിക്കണം; നേരെയെഴുതിയിരിക്കുന്ന വാചകങ്ങളെ മറച്ചുവയ്ക്കണം; ഞങ്ങൾ ഇങ്ങനെ ചെയ്തിരുന്നെങ്കിൽ മിത്രം ഞങ്ങൾക്കു നല്ല സർട്ടിഫിക്കറ്റ തന്നേനെ എന്നു മിത്രത്തിന്റെ നടപടികൊണ്ടു അനുമാനിക്കേണ്ടിയിരിക്കുന്നു. തട്ടിമുട്ടി പറഞ്ഞു ചാടികളിപ്പാൻ ഭാവിക്കുന്നതു ഞങ്ങൾക്കു അത്രസമ്മതമല്ല. ഹെ മിത്രമെ! പോകാൻ വരട്ടെ. താൻ കാനോനിൽനിന്നു പകർത്തിയ വാചകം കാണിച്ചു തന്നേച്ചേ പോക. തർക്കത്തിൽ ഉൾപ്പെടാത്ത റോമ്മാപട്ടക്കാരുണ്ടല്ലൊ. ഇവരെ വല്ലവരെയും കൊണ്ടു കാനോൻ തർജ്ജമ ചെയ്യിച്ചു തന്റെ പുണ്യം തെളിയിച്ചേച്ചുപോക. എന്നതാണ

പോയ്യമവാൻ മത്ര ദ്ദൂതി. അതിനു മിത്രം വഴിപ്പെടാത്ത പക്ഷം മിത്രത്തിന്റെ മുദ്രയും വായനക്കാരെ കബളിപ്പിക്കണമെന്നാണെന്നു പറവാൻ വല്ല സംശയവുമുണ്ടോ. മിത്രാധിപർ സത്യസന്ധനും മര്യാദക്കാരന്മാണെങ്കിൽ ഒന്നുകിൽ കുറ്റം സമ്മതിക്കണം അല്ലെങ്കിൽ ഞങ്ങൾ മിത്രത്തിന്റെ മേൽ ആരോപിച്ചു വരുന്ന കുറ്റത്തിനു ഞങ്ങളുടെ മേൽ അപകീർത്തിക്കേസു കൊണ്ടുവന്നു ഞങ്ങളുടെ അപരാധത്തെയും മിത്രത്തിന്റെ പുണ്യത്തെയും കോടതി മുഖാന്തരം തെളിയിക്കണം. ഇതു രണ്ടും കൂടാതെ പിന്നോക്കം ഗമിക്കുന്നതു ഉചിതമല്ല.

അപ്പോക്രിഫാ സുറിയാനിക്കാരുടെ വേദപുസ്തകമല്ലെന്നു മിത്രത്തിന്റെ വാദം. ഇതിനെ തെളിയിപ്പാൻ ആദ്യം കാനോൻ, മതസംഗതി, ഇവയെ പിടിച്ചുംകൊണ്ടു മിത്രം ഒന്നു ചാടി. ആ ചാട്ടത്തിൽ കണ്ണൊന്നു ഒടിഞ്ഞു. ഉടനെ മറ്റെ കൈകൊണ്ടു വായനക്കാരിപ്പൂൽ പിടിച്ചുംകൊണ്ടു ഒന്നുമുമ്പു മറിഞ്ഞു, അപ്പോൾ ചെകിട്ടാണ കേട്ടുപറ്റിയതു, അരങ്ങത്തുനിന്നു മാറ്റേണ്ടു അപമാനമാണല്ലോ എന്നോർത്തു ബൃഹന്നാരന്റെയും മിലാനിലെയും രണ്ടു പുസ്തകങ്ങളെ പിടിക്കൂടിക്കൊണ്ടു തിരെത്ത എന്നു പറഞ്ഞു ഒരു വട്ടം മറിച്ചിൽ. ഇതാ നട്ടെല്ലു തകർന്നു കിടക്കുന്നു. ഇതുകൊണ്ടായാലും മിത്രത്തിനു ഒരു അബദ്ധവും പറ്റിയിട്ടില്ലെന്നു കാഴ്ചക്കാർ സമ്മതിക്കണമെന്നാണ ഇപ്പഴത്തെ അപേക്ഷ. അങ്ങനെ തന്നെ കാഴ്ചക്കാർ അരമത്തു സമ്മതിച്ചുകൊള്ളണമെന്നു ഞങ്ങളും അപേക്ഷിക്കുന്നു. പിറകോട്ടു മറിച്ചിലിൽ മിത്രത്തിന്റെ നട്ടെല്ലൊടിഞ്ഞുപോയി എന്നു വല്ലവരും പറയുമെങ്കിൽ അതു കഷ്ടമത്രെ.

---

## പത്രപരി അടച്ചവരുടെ പേരുവിവരം.

| അവർകൾ | രൂ. | ച. | കാ. |
|---|---|---|---|
| ആലപ്പുഴ. എം. ഐ. കുരുവിള ,, | ൩ | ൦ | ൦ |
| മേപ്രാൽ കാല്ലിക്കാവുങ്കൽ ചെറിയപള്ളിയോഗം | ൧ | ൧൪ | ൦ |
| ടി. പുതിയോട്ടായ കാല്ലിക്കാവുങ്കൽ പുത്തൻ വീട്ടിൽ കൊച്ചിട്ടി കുരുവിള ,, | ൧ | ൧൪ | ൦ |
| ഓമല്ലൂർ വടക്കേതിൽ ഗീവറുഗീസു ,, | ൧ | ൧൪ | ൦ |
| ,, വട്ടുതലെ ബ. അച്ചൻ | ൧ | ൦ | ൦ |
| റാന്നി വലഞ്ഞവട്ടത്തുതറയിൽ കുഞ്ഞുംപുന്നൻ ,, | ൧ | ൧൪ | ൦ |
| ,, മേനാത്തോട്ടത്തിൽ കുഞ്ചൻ ,, | ൨ | ൦ | ൦ |
| ,, കണ്ണംകുഴയത്തു കുഞ്ചൻ. ,, | ൧ | ൦ | ൦ |
| കൈപ്പട്ടൂർ കടവിൽ പെരുമാൾ കുഞ്ഞൊരാക്കാരൻ മുതലാളി ,, | ൩ | ൦ | ൦ |
| കാട്ടൂർ ബ: പള്ളിയോഗം | ൩ | ൨൧ | ൦ |
| അയിരൂർ ഉന്നക്കല്ലുങ്കൽ മൂത്തകുഞ്ഞു ,, | ൨ | ൦ | ൦ |
| കോന്നി. വേദവായന സംഘത്തിൽ നിന്നും | ൩ | ൦ | ൦ |
| തിരുവല്ലാ കട്ടപ്രത്തു ബ: പള്ളിയോഗം | ൧ | ൧൪ | ൦ |
| കാരയ്ക്കൽ ബ: പള്ളിയോഗം | ൧ | ൦ | ൦ |

| | | | | |
|---|---|---|---|---|
| തൃശ്ശൂർ പി. എം തോമ്മാസു | അവർകൾ | ൧ | ൦ | ,, |
| മണർകാട്ടു ബ: പള്ളിയോഗം | | ൪ | ൧൪ | ,, |
| ,, ഇഞ്ചികാട്ടു തൊമ്മൻ | ,, | ൨ | ,, | ,, |
| വെള്ളൂർ തേരകത്തു ചാണ്ടി | ,, | ൫ | ,, | ,, |
| അരീപ്പറമ്പു എലപ്പിലികാട്ടു കുര്യൻ | ,, | ൩ | ,, | ,, |
| മാലം ഉറവക്കൽ മാത്തൻ | ,, | ൧ | ൧൪ | ,, |
| പുതുപ്പള്ളി എം വക്കിമുൻസിപ്പ് | ,, | ൩ | ,, | ,, |
| കരിച്ചി, കല്ലാശ്ശേരിൽ ഉലഹന്നൻ | ,, | ൨ | ,, | ,, |
| ,, പനയപ്പള്ളിൽ പുന്നൂസു | ,, | ൧ | ൧൪ | ,, |
| ,, പാട്ടാശ്ശേരിൽ പുന്നൂസു | ,, | ൩ | ,, | ,, |
| കോട്ടയം കോച്ചേട്ടു ഉലഹന്നൻ വക്കി | ,, | ൧ | ൧൪ | ,, |
| തിരുവല്ലാ മുൻസിപ്പുകോട്ടു ആര്യൻ കെ. പി. മത്തായി | ,, | ൧ | ൧൪ | ,, |
| മാന്നാർ പുത്തൻപുരയ്ക്കൽ പോത്തൻ | ,, | ൩ | ,, | ,, |
| നിരണം മടത്തിലേത്തു തോമ്മാസു | ,, | ൧ | ,, | ,, |
| ടി. ചക്കാലപ്പറമ്പിൽ കൊച്ചിട്ടി | ,, | ൨ | ,, | ,, |
| ടി. ബ: പള്ളിയോഗം | | ൧ | ൧൪ | ,, |
| ടി. ടി- മട്ടയ്ക്കൽ കിഴക്കേടത്തു ജി. സി. അബ്രഹാം കത്തനാർ | | ൧ | ൧൩ | വ്യ |
| ടി-മട്ടക്കൽപുളിക്കേരിൽ പെരുമാൾവൈദ്യൻ | | ൧ | ൧൪ | ,, |
| ടി-കടമ്പക്കേരിൽപൂവൻവേലിൽഗീവറുഗീസു | | ൨ | ,, | ,, |
| ടി. എലഞ്ഞിക്കൽ ചാക്കൊ | ,, | ൧ | ൧൪ | ,, |
| ടി- മട്ടയക്കൽ ബ- അച്ചൻ | | ൧ | ൧൩ | വ്യ |
| പുത്തൻകാവു കൊല്ലമ്പറമ്പിൽ ചാക്കൊ | ,, | ൩ | ,, | ,, |
| ആറാട്ടുപുഴ താഴത്തേടത്തു കോശി | ,, | ൨ | ,, | ,, |
| ചെങ്ങന്നൂർ പൂവത്തൂർ കൊച്ചുചാക്കൊ | ,, | ൨ | ൧൪ | ,, |
| ഇരവിപേരൂർ ബ: പള്ളിയോഗം | | ൧ | ൧൪ | |
| പത്തനംതിട്ട സിറിയൻമിഷ്യൻ ഗ്രാൻറപള്ളിക്കൂടം വാദ്ധ്യാർ കുമ്പുകാട്ടു കുര്യൻ | ,, | ൩ | ,, | |
| കല്ലൂപ്പാറ കല്ലൂർ ഉമ്മൻ | ,, | ൧ | ൧൪ | |
| മല്ലപ്പള്ളിൽ മേലേടത്തു മത്തായി | ,, | ൧ | ൧൪ | |
| വകാത്താനം പഴയാറ്റുങ്കൽ ചെറിയ | ,, | ൩ | ,, | |
| ടി. പഴഞ്ചിറ അവിര പുത്തൻപുരയിൽ മാണി | | ൫ | ൨൩ | |
| ടി. കോയിപ്രത്തു ചെറിയാൻ | ,, | ൨ | ,, | |
| ടി. പഴയാറ്റുങ്കൽ തൊമ്മൻ | ,, | ൩ | ,, | |
| ടി. ബ: പള്ളിയോഗം | | ൫ | ,, | |
| ടി. കാട്ടിൽ ബ. ജോൺകത്തനാർ | | ൫ | ,, | |